# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൫ ൧൯൦൬ മേടം ലക്കം ൪

## മാർ ഗ്രീഗോറിയോസു സ്മാരക സുവിശേഷ സംഘം.

ഈ സംഘത്തിന്റെ ദ്വിതീയ വാൎഷികസമ്മേളനം മുൻനിശ്ചയമനുസരിച്ചു വന്ദ്യദിവ്യശ്രീ ഗീവറുഗീസു റമ്പാൻ അവൎകളുടെ അദ്ധ്യക്ഷതയിൽ ഈ മാസം ൧൭ാ-൹ വെള്ളിയാഴ്ച തുമ്പമൺ മാർ ഗ്രീഗോറിയോസു സ്കൂളിൽവച്ചു വളരെ ഭംഗിയായി നടന്നിരിക്കുന്നു. ക്ഷണം അനുസരിച്ചു ൨൦ൽപരം പട്ടക്കാരും ൫൦ൽ അധികം സുവിശേഷകന്മാരും ഹാജരുണ്ടായിരുന്നതുകൂടാതെ വിശാലമായ ഹാൾ മുഴുവൻ പലമാന്യന്മാരെക്കൊണ്ടും നിറഞ്ഞിരുന്നു. സുമാർ ഒൻപതു മണിക്കു യോഗം ആരംഭിച്ചു. ദിവ്യശ്രീ. താനുവേലിൽ യോശുവാ കത്തനാർ അവൎകൾ ചുരുങ്ങിയ ഒരു പ്രസംഗത്താൽ അതിഥികൾക്കു സ്വാഗതം പറഞ്ഞശേഷം അഗ്രാസനാധിപതി അവൎകൾ ചുരുക്കത്തിൽ ഒരു പ്രാരംഭപ്രസംഗത്തോടുകൂടി യോഗം ആരംഭിച്ചു. സെക്രട്ടറി. കെ. സി. ചാണ്ടി ഉപദേശി അവൎകൾ ദീൎഘമായും സയുക്തികമായും എഴുതിക്കൊണ്ടുവന്നിരുന്ന വൎഷികറിപ്പോൎട്ടു വായിച്ചു മലങ്കര സുറിയാനിസഭയുടെ പുരാതനചരിത്രം സംക്ഷേപമായി കാണിച്ചു ഇടക്കു പരദേശികന്മാരിൽ നിന്നും സ്വദേശികളിൽ നിന്നും ഉണ്ടായിട്ടുള്ള ഉപദ്രവങ്ങൾ മൂലം നമ്മുടെ കൎത്താവിന്റെ അന്ത്യകല്പനയായ സുവിശേഷ പ്രചാരവിഷയത്തിൽ വേണ്ടടത്തോളം പരിശ്രമിക്കാൻ സുറിയാനിസഭക്കു സാധിക്കാഞ്ഞതിനെ വിവരിച്ചു. സൎവ്വജനസമ്മതനും പരമസാത്വികനും ആയിരുന്ന കഴിഞ്ഞുപോയ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ തിരുനാമസ്മാരകമായ ഈ സുവിശേഷസംഘം ൧൦൮൦ കുംഭത്തിൽ മാവേലിക്കരെവച്ചു നടന്ന ഒരു യോഗത്തിൽ ഇദംപ്രഥമമായി സ്ഥാപിക്കപ്പെട്ടശേഷം സംഘനിശ്ചയമനുസരിച്ചു സാമാജികന്മാർ പലസ്ഥലങ്ങളിലും ചുറ്റിസഞ്ചരിച്ചു സുവിശേഷവേല നടത്തുകയും അതിശയനീയങ്ങളായ പല സൽഫലങ്ങളും അതിൽനിന്നും സിദ്ധിക്കയും ചെയ്തതിനെ സൂചിപ്പിച്ചും ദൈവതിരുനാമ മഹത്വത്തിനായി സമൎപ്പിക്കപ്പെട്ടും ശ്രവണസുഖപ്രദമായ ഭാഷയിൽ എഴുതപ്പെട്ടിരുന്നു. ടി. റിപ്പോൎട്ടിലെ ഓരോ സംഗതികളേയും വിസ്ത

രിച്ചു നിരൂപണം ചെയ്യുന്നതിനു ആരംഭിച്ചാൽ പത്രസ്ഥലം അതിക്രമിച്ചേക്കുമെന്നു ഭയപ്പെട്ടും താമസിയാതെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുവാൻ നിശ്ചയിച്ചിരിക്കുന്നു. ടി. റിപ്പോർട്ടിൽനിന്നും സംഗതികൾ മാന്യവായനക്കാർക്കു ബോധപ്പെടുവാൻ ഇടയുള്ളതുകൊണ്ടു തൽക്കാലം ഞാൻ അതിൽനിന്നും വിരമിച്ചുകൊള്ളുന്നു. കാര്യപരിപാടി അനുസരിച്ചു അടുത്ത സംഗതി വി: യോഹന്നാൻ സ്നാപകനിൽനിന്നു സുവിശേഷവേലക്കാർ പഠിക്കേണ്ടതായ ഏഴു പാഠങ്ങൾ എന്ന വിഷയത്തെപ്പറ്റി ദി. ശ്രീ. പനയ്ക്കൽ യാക്കോബു കത്തനാർ അവർകളുടെ ഒരു പ്രസംഗമായിരുന്നു. സംഗതികളെ കാര്യ കാരണസഹിതം വിവരിച്ചും ഏതൊരു മനുഷ്യന്റെയും ഹൃദയത്തെ തകർപ്പാൻ തക്കവിധത്തിൽ ഭക്തി രസജന്യമായ രീതിയിൽ എഴുതപ്പെട്ടിരുന്ന ടി. പ്രസംഗം പ്രസംഗകൎത്താവു യോഗത്തിൽ ഹാജരാവാൻ സാധിക്കാഞ്ഞതിനാൽ ദിവ്യശ്രീ യോശുവാകത്തനാർ അവർകൾ വായിച്ചു. യാക്കോബുകത്തനാർ അവർകളുടെ കാര്യസാരസംപൂർണ്ണമായ ഈ പ്രസംഗം ഇടവകപ്പത്രികയിൽ പ്രസിദ്ധപ്പെടുത്തിയാൽ പലൎക്കും ഉപകാരമായിരിക്കും എന്നു ഞാൻ നിസ്സംശയം അഭിപ്രായപ്പെടുന്നു.

“നമ്മുടെ സഭയിൽ സുവിശേഷവേലക്കുള്ള തടസ്സം പ്രധാനമായി പണത്തിന്റെ കുറവുകൊണ്ടോ നിയമത്തിന്റെ കുറവുകൊണ്ടോ” എന്നുള്ള വിഷയത്തെപ്പറ്റി ഒരു സംവാദമായിരുന്നു പിന്നീടു നടന്നതു. പണത്തിന്റെ കുറവാണു പ്രധാന തടസ്സം എന്നുള്ളതിനെ സയുക്തികമായി കാണിച്ചു രാ. രാ. ചക്കാലമണ്ണിൽ തോമസു വക്കീൽ അവർകൾ സംവാദം ആരംഭിക്കയും നിയമക്കുറവാണു പ്രധാന തടസ്സമെന്നു കാണിച്ചു ദിവ്യശ്രീ പുത്തൻവീട്ടിൽ യാക്കോബു കത്തനാർ അവർകൾ പ്രതിവാദം ചെയ്കയും ചെയ്തു. ദിവ്യശ്രീ ചാണ്ടപ്പിള്ള കത്തനാർ, വെശ്രുവാ കത്തനാർ മുതലായ പട്ടക്കാരും രാ. രാ. ഇടിച്ചാണ്ടി ഉപദേശി മുതലായ ഉപദേശിമാരും രാ. രാ. വടക്കേടത്തു വല്യവീട്ടിൽ ജി. വറുഗീസു മുതലായ മറ്റുള്ളവരും ഓരോഭാഗം പിടിച്ചു യുക്തിയുക്തമായി സംവാദം നടത്തി. ത്രിപക്ഷാഭിപ്രായം നിയമക്കുറവാണു പ്രധാനകാരണം എന്നുള്ളതിലായിരുന്നു സ്ഥിരശമ്പളം കൂടാതെ നൽമനസ്സോടു മാത്രം സുവിശേഷവേല നടത്തുന്ന ഉപദേശിമാരുടെ യോഗത്തിൽ ഇങ്ങിനെയല്ലാതെ ത്രിപക്ഷാഭിപ്രായം കിട്ടുവാൻ മാൎഗ്ഗവുമില്ലല്ലോ ഇത്രയും കഴിഞ്ഞപ്പോഴേക്കു മണി ൧൨ കഴിഞ്ഞതിനാൽ യോഗം നിറുത്തി ഉച്ചനമസ്കാരത്തിനു എല്ലാവരും പള്ളിയിൽ പ്രവേശിക്കുകയും നമസ്കാരവും ഭക്ഷണവും കഴിഞ്ഞു ൨ മണിക്കു വീണ്ടും യോഗം ആരംഭിക്കുകയും ചെയ്തു. ഈ യോഗത്തിൽ ആദ്യം ദിവ്യശ്രീ ഭാഗിയിൽ തൊമ്മായി കത്ത

നാർ അവർകൾ അഗ്രാസനാധിപത്യം വഹിച്ചു. മൂന്നുമണിക്കു പ്രാർത്ഥനയും കഴിഞ്ഞു സ്ഥിരം പ്രസിഡണ്ടു വന്നുചേരുകയാൽ വീണ്ടും ബൊച്ചൻ തന്നെയാണു ആ ജോലി നിർവഹിച്ചതു. മൂവാറ്റുപുഴ മുൻസിഫ് കോർട്ട് വക്കീൽ മിസ്റ്റർ കെ. വി. പുന്നൂസു അയച്ചിരുന്ന പ്രസംഗം അദ്ദേഹത്തിനു യോഗത്തിൽ വന്നുചേരുന്നതിനു സാധിക്കായ്കയാൽ ദിവ്യശ്രീ യാക്കോബു കത്തനാർ അവർകൾ വായിച്ചു. കാര്യഗൌരവം കൊണ്ടും നൻ കർത്താവിനു മാതൃസഭയോടുള്ള നിഷ്കളങ്ക സ്നേഹസൂചകമായ പലസംഗതികൾകൊണ്ടും പ്രശോഭിതമായ ടി. പ്രസംഗം പൊതുജനോപകാരാർത്ഥം അച്ചടിച്ചു പ്രസിദ്ധപ്പെടുത്തേണ്ടതാണെന്നുമാത്രം പറഞ്ഞുകൊള്ളുന്നു. അനന്തരം ഈ സംഘനടത്തിപ്പിനെപ്പറ്റി നി. വ. ദി. ശ്രീ. മലയാളത്തിന്റെ മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു അയച്ചിട്ടുള്ള കല്പന യോഗാപേക്ഷപ്രകാരം വായിക്കയും മേൽ നടത്തിപ്പിനെപ്പറ്റി പലനിശ്ചയങ്ങൾ ചെയ്കയും ചെയ്തു. ദിവ്യശ്രീ പുത്തൻ വീട്ടിൽ യാക്കോബു കത്തനാർ, രാ. രാ. വടക്കടത്തു വല്യവീട്ടിൽ ജി. വറുഗീസു, കെ. സി. ചാണ്ടി ഉപദേശി ഇവരെ കൂട്ടുസക്രട്ടറിമാരായും കിഴക്കൻ ദിക്കുകളിലുള്ള സുറിയാനിക്കാരിൽ മഹാ, പരോപകാരതല്പരത മുതലായ പലസൽഗുണങ്ങളുടെയും വിളനിലമായ രാ. രാ. കൈപ്പട്ടൂർ തെരകത്തു കൊച്ചുകോശി മുതലാളി അവർകളെ ഖജാൻജിയായും നിശ്ചയിക്കയും, സുവിശേഷവേല പൂർവാധികം യോഗ്യമായി നടത്തുന്നതിനു സുറിയാനിസമുദായാംഗങ്ങളായ ഏവരിൽനിന്നും ആണ്ടുവരിപിരിച്ചു സംഘത്തെ സഹായിക്കുന്നതിനു യോഗ്യന്മാരായ പലരും സ്വാഭീഷ്ടം ആണ്ടുതോറും സുവിശേഷവേലയ്ക്കായി ഓരോ നല്ല തുകകൾ വീതം സംഘത്തിലേക്കു കൊടുക്കുന്നതിനു പലരും സമ്മതിച്ചു ലിസ്റ്റിൽ പതിപ്പിക്കയും ചിലരുടെ തുക ഉടൻ ഖജാൻജിയെ ഏല്പിക്കയും ചെയ്തു. അപ്പോഴേക്കും സമയം അതിക്രമിച്ചതിനാൽ സന്ധ്യാനമസ്കാരത്തിനായി എല്ലാവരും പള്ളിയിൽ പ്രവേശിച്ചു. നമസ്കാരം കഴിഞ്ഞശേഷം വീണ്ടും യോഗം കൂടി. ഈ യോഗത്തിൽ പ്രധാനമായി നടന്നതു അഗ്രാസനാധിപതിയുടെ ഉപസംഹാരപ്രസംഗമായിരുന്നു. സുവിശേഷകന്മാർക്കും മറ്റുള്ളവർക്കും അനേകം സദുപദേശങ്ങൾ അടങ്ങിയതും എത്ര സാരവത്തും ആയ ഈ പ്രസംഗം കേൾവിക്കാരെ യഥാർത്ഥഭക്തിയിലേക്കു ആകർഷിക്കുന്നതും സുവിശേഷകന്മാർക്കു ഏറ്റവും പ്രോത്സാഹകജനകമായിട്ടുള്ളതും സുറിയാനി സഭയിലെ ഒരു വിലതീരാത്ത രത്നമായ അഗ്രാസനാധിപതിയിൽനിന്നു സ്വഭാവികമായിത്തന്നെ ആശിക്കാവുന്നതും ആയിരുന്നു എന്നു പറയാതെ നിവൃത്തിയില്ല. സ്കൂൾമുൻഷി രാ. രാ. വി. രാമവർമ്മൻനമ്പ

അവർകളാൽ ഈ സന്ദർഭത്തിലേക്കായി ഉണ്ടാക്കപ്പെട്ടതും ഗാനരീതിയിൽ ചൊല്ലപ്പെട്ടതുമായ മംഗളശ്ലോകങ്ങൾ സഭാവാസികളെ ഒട്ടധികം ആനന്ദിപ്പിച്ചു. അനന്തരം ക്ഷണനം അനുസരിച്ചു വന്നുകൂടിയ മഹാന്മാരക്കു രാ. രാ. കല്ലറയ്ക്കൽ ഈനാപ്പൻ ഉപദേശി അവർകൾ വന്ദനം പാകയും വടകോടത്തു വല്യവീട്ടിൽ വറുഗീസു അവർകൾ മറുപടിപാകയും ചെയ്തു. സംഘനടത്തിപ്പു സംബന്ധിച്ചുള്ള ചിലവുകൾ വഹിക്കയും പ്രയാസപ്പെടുകയും ചെയ്ത തുമ്പമൺപള്ളിക്കാരക്കു ദിവ്യശ്രീ താശിയിൽ മത്തായി കത്തനാരവർകൾ വന്ദനം പാകയും ദിവ്യശ്രീ താനവേലിൽ യോശുവാ കത്തനാർ അവർകൾ മറുപടിപാകയും ചെയ്തു. അതിഥികളെ യോഗ്യമായി ഉപചരിച്ചതിലും യഥാർത്ഥസിദ്ധനും പരമസാത്വികനും ആയിരുന്ന കഴിഞ്ഞുപോയ മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ നാമസ്മാരകമായ ഈ സംഘത്തിന്റെ ദ്വിതീയയോഗം മേല്പറഞ്ഞ പരിശുദ്ധന്റെ അശ്രാന്തപരിശ്രമ ഫലമായ മാർ ഗ്രീഗോറിയോസു സ്കൂളിൽവച്ചു കൂടുവാൻ ഇടവന്നതിലുള്ള സന്തോഷസൂചകമായ ഈ സംഘത്തിന്റെ ആദ്യറിപ്പോർട്ടു അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തുന്നതിനുള്ള ചിലവുകൾ സ്വയം ഭരമേററതിലും തുമ്പമൺ പള്ളിക്കാർ പ്രദർശിപ്പിച്ച സൌജന്യം പ്രത്യേകം സ്തുത്യർഹമായിരിക്കുന്നു. സംഘനടപടികളും തൽസംബന്ധികളായിരുന്ന ഓരോരുത്തരും പ്രദർശിപ്പിക്കുന്ന ഉത്സാഹവും നോക്കിയതിൽ സംഘത്തിന്റെ ഭാവിശ്രേയസ്സു എത്രയും പ്രോത്സാഹകജനകമായിരിക്കുന്നു എന്നു നിസ്സംശയം അഭിപ്രായപ്പെടാം ഈ സംഘം ഇപ്രകാരം മംഗളമായി നടപ്പാൻ ഇടയാക്കിയ ദൈവത്തെ സ്തോത്രം ചെയ്തുകൊണ്ടും അനേകം ആത്മാക്കളെ ആദായപ്പെടുത്തുന്നതിനും സത്യവിശ്വാസത്തെ പ്രചരിപ്പിക്കുന്നതിനും ഈ സംഘം ഒരായുധമായി തീരണമെ എന്നു പരിശുദ്ധാത്മാവാം ദൈവത്തെ പ്രാർത്ഥിച്ചുകൊണ്ടും ഈ റിപ്പോർട്ടു ഇവിടെ സമർപ്പിച്ചുകൊള്ളുന്നു.

---

## ഒരു പിശാചുബാധിതന്റെ അനുഭവസാക്ഷി.

---

൧൦൮൩- മീനം ൨൭൹- കഷ്ടാനുഭവ ആഴ്ചയുടെ രണ്ടാം ദിവസമാകുന്ന ചൊവ്വാഴ്ച സന്ധ്യയ്ക്കു കൊച്ചുതിരുമേനിയുടെ കബറുങ്കൽ വച്ചു സംഭവിച്ചതായ ഒരു അത്ഭുതം ദൈവമഹത്വത്തിന്നായിട്ടും വിശ്വാസികളുടെ സ്ഥിരതയ്ക്കായിട്ടും താഴെ വിവരിക്കുന്നു.

നോമ്പിന്റെ ആരംഭദിവസമാകുന്ന ശുബ്കോനായ്ക്കു കോട്ടയം ഇടവകയിൽ ഉൾപ്പെട്ട പാമ്പാടിയിൽ ചെറിയമഠത്തിൽ യാക്കോബുകശീശായുടെ മകൻ യാക്കോബുശെമ്മാശനെ പഠിക്കുന്നതിനായി ഇവിടെ കൊണ്ടുവന്നു താമസിപ്പിച്ചിരുന്നു. ഇയ്യാൾക്കു ഒരു സുഖക്കേടുണ്ടായിരുന്നതിനാൽ കോട്ടയത്തു കൂട്ടത്തിൽ താമ

സിപ്പിപ്പാൻ മടിച്ചത്രെ ഇവിടെ കൊണ്ടുവന്നതു. എന്നാൽ ഓശാനഞായറാഴ്ച സന്ധ്യനമസ്കാരത്തിനും പിറെറദിവസം ഉച്ചനമസ്കാരത്തിനും തല തിരിഞ്ഞു വീഴകയും ബോധക്ഷയം ഉണ്ടാകയും ഇടയ്ക്കിടെ ബോധം വീണു ദാഹത്തിനു ചോദിക്കയും വെള്ളം കൊടുക്കയും ചെയ്തിരുന്നു. ഇതുനിമിത്തമായി നമസ്കാരത്തിനു പള്ളിയകത്തു വരുന്നതിനു നിർബ്ബന്ധിച്ചുമില്ല. പിറെറദിവസമായ ചൊവ്വാഴ്ച സന്ധ്യയ്ക്കു ശെമ്മാശ്ശൻ മേൽത്തട്ടിൽ ഇരുന്നുകൊണ്ടു പള്ളിയിലേക്കു നോക്കി നമസ്കാരത്തിനു സംബന്ധിച്ചിരിക്കുമ്പോൾ പതിവുപോലെ ബോധക്ഷയം ഉണ്ടാകയും ചെയ്തു. ഈ ദിവസത്തെ സുഖക്കേടു മുമ്പുണ്ടായതിനെക്കാൾ കുറെ കൂടുതൽ ആയിരുന്നു. വലിയ ശ്വാസംമുട്ടലും ബിംമ്മിഷ്ടവും കാണിച്ചു. ഈ വിധമായ ദുർലക്ഷണം കണ്ടപ്പോൾ പിശാചിന്റെ ഉപദ്രവമല്ലയൊ എന്നു അടുത്തുനിന്നവരായ ഞങ്ങൾക്കു തോന്നുകയും ശെമ്മാശ്ശനെ കബറിന്റെ നേരെയുള്ള ജനയലിക്കലേക്കു മാററി കിടത്തുകയും ചെയ്തു. ഈ സമയത്തു രോഗിക്കു ഭാവമാററം ഉണ്ടായി. ഇതു സാത്താനാകുന്നുയെന്നു ഞാൻ പൂർണ്ണമായി നിശ്ചയിച്ചുകൊണ്ടു;

ഞാൻ- നീ ആരാകുന്നു.

സാത്താൻ- ഞാൻ ക്രിസ്ത്യാനികളിൽനിന്നു അകലപ്പെട്ടവനും പുറജാതികളുടെ തലവനും ആകുന്നു.

ഞാ—നീ എവിടെനിന്നു വന്നു.

സാ—ഞാൻ മൂന്നു മയിൽ പടിഞ്ഞാറു, നാലാം മയിലിങ്കൽനിന്നു വന്നു.

ഞാ—ശപിക്കപ്പെട്ട ദുഷ്ടപിശാചെ നീ ദൈവത്തിന്റെ ദാസനിൽ എന്തു കൊണ്ടു കയറി.

സാ—ഈ ചെറിയ വാസസ്ഥലം ഇനിക്കു കിട്ടുമെന്നു വിചാരിച്ചത്രെ.

ഞാ—നീ എപ്പോൾ ഇവിടെ വന്നു.

സാ—ഞാൻ വന്നിട്ടു മൂന്നു ദിവസമായി, ഹാശായുടെ ദിവസം മഹാ വലിയതാകുന്നു. അതിന്റെ നമസ്കാരം, കുമ്പിടീൽ മുതലായവയിൽനിന്നു നിങ്ങളുടെ ഈ ദാസനെ മുടക്കുന്നതിന്നത്രെ ഞാൻ വന്നതു.

ഞാ—ഇനിക്കു ദാസനില്ല.

സാ—ദാസനൊ ശിഷ്യനൊ ആരെങ്കിലും ആവട്ടെ.

ഞാ—ശപിക്കപ്പെട്ടവനെ ദൈവത്തിന്റെ ദാസനിൽ നിനക്കെന്തു കാര്യം.

സാ—ഞാൻ നിന്റെ മിശിഹായിക്കു മുമ്പുള്ളവനാകുന്നു.

ഞാ—ദുഷ്ടപിശാചെ അറപ്പുകേടു സംസാരിക്കുന്നുവൊ.

സാ—നിന്റെ മിശിഹായെ പരീക്ഷിച്ചതു എന്റെ പിതാവാകുന്നു. നിന്റെ മിശിഹായെ കുരിശിൽ തൂക്കിയതും ഞാനാകുന്നു.

ഞാ—ഞങ്ങളുടെ കർത്താവു തന്റെ തിരുവിഷ്ടത്തോടു കുരിശിൽ തൂങ്ങിയതിനു നീ ആകുന്നു തന്നെ കുരിശിൽ തൂക്കിയതെന്നു നീ പറയുന്നുവൊ?

സാ—കിണററിൽ വീഴുമ്പോൾ കാലു തെററി എന്നൊ കല്ലുടന്നു എന്നൊ പറയുന്നതു ക്രിസ്ത്യാനികളായ നിങ്ങളുടെ പതിവാണു.

ഞാ—എന്നാൽ തന്നെ കൊല്ലാതിരിപ്പാൻവേണ്ടി നീ പീലാത്തോസിന്റെ ഭാര്യയുടെ അടുക്കൽ പോയതു എന്തിനു.

സാ—ഉത്തരം ഇല്ല.

(കുറെ കഴിഞ്ഞിട്ടു) സാ—നിങ്ങളുടെ കന്യാസ്ത്രീ അമ്മ നരകത്തിലാണ.

ഞാ—നിന്റെ അറപ്പുകേടിനുതക്കവണ്ണം ഞങ്ങൾ സംസാരിക്കയില്ല.

സാ—കുർബ്ബാന താഴെ വീണാൽ അതെടുത്തശേഷം വീണ സ്ഥലം ചുരണ്ടി എടുത്തു ചവിട്ടാത്ത സ്ഥലത്തു ഇടുകയും അവിടം അഗ്നികൊണ്ടു ദഹിപ്പിക്കയും ചെയ്യുമല്ലൊ. എന്നാൽ കുർബ്ബാന കർത്താവിന്റെ തിരുശരീരരക്തമാണ, അതു എടുത്ത സ്ഥലമായ കന്യാസ്ത്രീ അമ്മയാകുന്ന പീലാസാ എപ്പോഴും അഗ്നിനരകത്തിലാണു. നിന്റെ പിതാവെന്നു പറയുന്നവനു എന്തു ശക്തിയുണ്ടു.

ഞാ—അതല്ലെ നീ ഇപ്പോൾ അനുഭവിക്കുന്നതു.

സാ—ഞാൻ എന്തൊ അനുഭവിക്കുന്നു (ഉടനെ) നിങ്ങളുടെ പിതാവു വരുന്നു എന്നു അവൻ വിളിച്ചു പറഞ്ഞിട്ടു മറിഞ്ഞുവീണു ക്രിസ്ത്യാനികളുടെ പിതാവെ! കാലത്തിനുമുമ്പെ എന്നെ ഉപദ്രവിക്കരുതെ. ഇനിയും ഞാൻ ഒന്നും അധിക്ഷേപിക്കയില്ലാ പൊയ്ക്കൊള്ളാം ഇനിക്കു ഒരു വാസസ്ഥലം തരണമെ.

(സാത്താൻ ഞങ്ങളുടെനേരെ തിരിഞ്ഞു)

നിങ്ങളുടെ പിതാവിനോടു ഇനിക്കുവേണ്ടി ഒന്നു പ്രാർത്ഥിക്കണമെ.

ഞാ—ദുഷ്ടപിശാചെ നിനക്കുവേണ്ടി ഞാൻ പ്രാർത്ഥിക്കുമൊ.

സാ—ഞാൻ പൊയ്ക്കൊള്ളാം ഇനിക്കൊരു ചെറിയവാസസ്ഥലംതന്നാൽമതി.

ഞാ—ദുഷ്ടാ നിനക്കു ഇവിടെ വാസസ്ഥലം ഇല്ല.

സാ—എന്നാൽ എന്റെ മക്കളിൽ ഞാൻ പൊയ്ക്കൊള്ളട്ടെ.

ഞാ—നിനക്കു മക്കൾ ലോകത്തിൽ ഇല്ല. നീ ആരിലും പോകരുത നീ നരകത്തിൽ പോയാൽ മതി. ദൈവം നിന്നെ ദഹിപ്പിയ്ക്കട്ടെ.

സാ—ഇനിക്കിവിടെ മക്കൾ ധാരാളം ഉണ്ടു.

ഞാ—ശപിക്കപ്പെട്ടവനെ നിനക്കിവിടെ മക്കൾ ഇല്ല. കർത്താവിന്റെ ദാസന്മാരിൽ നിനക്കു കാര്യമില്ല.

(സാത്താൻ തിരുമേനിയോടു പറയുന്നതുപോലെ).

ക്രിസ്ത്യാനികളുടെ പിതാവെ എന്നെ അനുവദിക്കണമെ ഞാൻ പൊയ്ക്കൊള്ളാം ഇപ്പോൾ നീ എന്നെ വിടാതിരിക്കുന്നതു എന്നോടുള്ള ദയവല്ലാ ഇനിയും നീ പോകുമ്പോൾ ഞാൻ എഴുന്നേറ്റു പരിഹസിക്കും പിന്നെ നീ വരുമ്പോൾ എന്നെ അധികം ശിക്ഷിയ്ക്കും അതുകൊണ്ടു ഇപ്പോൾതന്നെ എന്നെ വിടേണമെ. (രോഗി എഴുന്നേറ്റിരുന്നു തന്നത്താൻ ആശ്വസിപ്പിക്കുന്നതായി ഇപ്രകാരം പറഞ്ഞു) എടാ ഘോഷാ നീ ഇത്ര ഭയപ്പെടുന്നവൊ ഞാൻ പോകയില്ല. ഞാൻ ഇവനെ കൊണ്ടു പോകും, നിങ്ങളുടെ പിതാവിനു ശക്തിയില്ല ഇനിക്കാണു ശക്തി.

ഞാ—എന്റെ പിതാവിനു ശക്തിയില്ലെങ്കിൽ നീ എന്തിനു ഇത്ര ബിമ്മിഷ്ടപ്പെടുന്നു.

സാ—(എന്റെ നേരെ തിരിഞ്ഞിട്ടു) എന്റെ ഘോഷാ നിന്നെ ഞാൻ അറിയും നിനക്കു പട്ടം കിട്ടിയതു ആ ഏട്ടുവിൽ ഞാൻ ഒന്നു മാറികളഞ്ഞതുകൊണ്ടാണു. ഇപ്പോൾ നീ ദൈവത്തിന്റെ ദാസനെന്നു വിചാരിച്ചിരിക്കുന്നു. നീ കള്ളനാണു നീ ദൈവത്തിന്റെ ദാസനല്ലാ നിനക്കു വേഷം മാത്രമെ ഉള്ളു. ഈ കുപ്പായം ഞാൻ കീറും.

ഞാ—കള്ളനെന്നും വേഷക്കാരനെന്നുംമറ്റും പറഞ്ഞതു സത്യമെങ്കിലും നീയും നിന്റെ അപ്പനും വിചാരിച്ചാൽ എന്റെ കുപ്പായം കീറുകയില്ല.

സാ—നീ ഇന്നു പള്ളിയിൽ വായിച്ചതു ഞാൻ കേട്ടു, കരകത്തിന്റെയും കാസായുടെയും പുറം വെടിപ്പാക്കുകയും തുളസ്സിയിലും പെരുംജീരകത്തിലും പത്തിലൊന്നു കൊടുക്കയും ചെയ്യുന്ന കുരുട്ടുപ്പരീശന്മാരെ! എന്നു നീ വായിച്ചു. നിങ്ങൾക്കിപ്പോൾ കഷ്ടാനുഭവ ആഴ്ച ആണല്ലൊ വലിയ ദുഃഖമാണ, മറയെല്ലാം മറിച്ചിട്ടുണ്ടു. മദുബഹായ്ക്കകത്തു നല്ല പട്ടുശീലയും (ഹാ അങ്ങോട്ടു നോക്കുവാൻ ഇനിക്കു കഴികയില്ലാ). വില്ലൂസും കാശവും തങ്കം ഇട്ട മെഴുകുതിരിക്കാൽ ഉറ എടുത്തും വച്ചിരിക്കുന്നു.

ഞാ—ചിലർ മെഴുകുതിരി വേണ്ടാ എന്നു പറയുന്നതു ഇതുകൊണ്ടുതന്നെയാണു.

സാ—വച്ചുകൊള്ളട്ടെ വേണ്ടു ഇനിക്കു ഒരു കൊള്ളിയും ഇല്ലാ. അപ്പോൾ കുരുടന്മാർ നിങ്ങൾ അല്ലെയൊ; (സാത്താൻ വീണ്ടും) നിങ്ങളുടെ കൂട്ടത്തിൽ ഭക്തന്മാർ ദയറായക്കാരല്ലെ, യാക്കോബ്രമ്പാൻ എങ്ങിനെ ഇരിക്കുന്നു അവൻ എന്റെ മകനാകുന്നു. വെട്ടിക്കൽ ഇപ്പോൾ പള്ളി പണിയിക്കുന്നതു ഞാൻ മുഖാന്തിരമാണു. ഈ സഭ നശിപ്പിക്കണമെന്നു ഞാൻ വിചാരിച്ചിട്ടു സാധിച്ചില്ല. ഒരം ദേശം എല്ലാം എന്റെ കയ്യിൽ ആയിരുന്നു നിങ്ങളുടെ പിതാവു നിമിത്തമായിട്ടു തെക്കെ

ദിക്കിൽ സഭ വൎദ്ധിച്ചുവരുന്ന ഠരം സഭയെ എടുത്തു മുണ്ടാററിൽ ഇട്ടുകളയാൻ ഇനിക്കു കഴിയും. നിങ്ങളുടെ പിതാവു ചെറുപ്പംമുതലെ ഭക്തനായിരുന്ന അവനെയും ഞാൻ പിടിച്ചിട്ടുണ്ടു. അവൻ പാതിരായിൽ മരിച്ചപ്പോൾ അവന്റെ ആത്മാവിനെ പിടിപ്പാൻ ഞങ്ങൾ ചെന്നു, പക്ഷെ കിട്ടിയില്ല. അവന്റെ ശക്തിയെ നിങ്ങൾക്കൊള്ളു.

(സാത്താൻ എന്നോടായിട്ടു) നിന്റെ പിതാക്കന്മാരെ ഒക്കെയും ഞാൻ അറിയും. നിന്റെ പുലിക്കോട്ടുമെത്രാൻ ശീമയ്ക്കു പോയി വരുന്ന വഴിക്കു കൂടെ പോന്ന യാമിയാ ശെമ്മാശ്ശനെ കൊല്ലുവാൻ കഴുത്തിനു ഞാൻ കുത്തിവച്ചു, അപ്പോൾ കൊന്നില്ലെങ്കിലും പിന്നെ ഞാൻ അവനെ പിടിച്ചു. മെത്രാപ്പോലീത്തായെയും കൊല്ലുവാൻ ഇനിക്കു അധികാരം ഉണ്ടായിരുന്നു എങ്കിലും ഞാൻ അതു ചെയ്തില്ലാ എന്നേ ഉള്ളു.

ഞാ—പിന്നെ എന്താ കൊല്ലാതെ ഇങ്ങോട്ടു അയച്ചതു.

സാ—എന്റെ ദയവുകൊണ്ടു മാതാപിതാക്കന്മാരെ കണ്ടുകൊള്ളട്ടെ എന്നു വിചാരിച്ചാണു. അവൻ വന്നതുകൊണ്ടുള്ള ഉയൎച്ചയെ നിങ്ങൾക്കുള്ളു. (വീണ്ടും) സാത്താൻ, കുഞ്ചാനയും നീ വളരെ ഭക്തിക്കാരനാണു. നിന്നെ ഞാൻ അറിയും നിന്റെ ക്രൂറിലോസ് പുതുപ്പള്ളിൽവച്ചു കുഞ്ചാന തട്ടികളഞ്ഞു പടികാട്ടം എന്നു പറഞ്ഞു ചവുട്ടിയില്ലെ.

ഞാ—അതു പടികാട്ടം തന്നെയാണു അതിൽ നീ ഞങ്ങളെ പഠിപ്പിക്കാൻ വരേണ്ടാ.

സാ—അതാണു ക്രൂറിലോസ്സിന്റെ ഒരു വശം തളൎന്നുപോയതു. പാലക്കുന്നന്റെ സത്യപത്രത്തെപ്പററി പാത്രിയൎക്കീസ്സുബാവാ അയച്ച കല്പന എന്റെ കയ്യിൽ ഇരിപ്പുണ്ടു. അതിന്റെ പത്താം ഭാഗം പറയാം കേൾക്കണമെ, നിങ്ങളുടെ പിതാവു എന്നെ വ്യസനിപ്പിക്കുന്നതുകൊണ്ടു എല്ലാം മറന്നുപോകുന്നു, എങ്കിലും കുറച്ചു പറയാം. ൭൨- അറിയിപ്പുകാരുടെയും ൧൨- ശ്ലീഹന്മാരുടെയും തീയ്യൂട്ടത്തവനായ മാർ ഇഗ്നാത്യോസിന്റെയും മാർ ബസ്സേലിയോസിന്റെയും മാർ ഗ്രീഗോറിയോസിന്റെയും വിശുദ്ധ മാലാഖമാരുടെയും മുമ്പാകെയും സത്യം ചെയ്തു ഇവിടെ വന്നിട്ടു എത്രായി അവനെ ഞാൻ പിടിച്ചു, അവൻ എന്റെ മകനാണു നവീകരണക്കാർ എന്റെ മക്കളാണു. ഇപ്രകാരം പറഞ്ഞു വളരെ ധിക്കാരമായി ചിരിച്ചു. ഉടനെ വേറൊരു രോഗിയും (പുതുപ്പള്ളിൽനിന്നും ഒരാളെ പിശാചിന്റെ ഉപദ്രവംനിമിത്തം ഇവിടെ കൊണ്ടുവന്നു താമസിപ്പിച്ചിട്ടുണ്ടായിരുന്നു) അവനോടുകൂടെ ചിരിച്ചു. അപ്പോൾ അവൻ എന്റെ മകനാണെന്നു പറഞ്ഞുംകൊണ്ടു അധികമായി ചിരിച്ചു. അയിത്രക്കാരത്തി ഒരു സ്ത്രീ ഇവിടെയുണ്ടു അവളെ ബാധിച്ചിരിക്കുന്നതു ഞാനാകുന്നു. അവൾ നവീകരണക്കാരത്തി എന്റെ മകളാണു. അവളെ ഇപ്പോൾ വിവാഹം ചെയ്തിരിക്കുന്നതു ഒരു യാക്കോബായക്കാരനാണു അവൻ അവളെ ഈ പള്ളിയിൽ പിടിച്ചുവച്ചുകൊണ്ടിരിക്കുമ്പോൾ ഞാൻ മാറികളയും. ഇന്നു എന്റെ ഒരു മകൻ ഇവിടെ വന്നാറെ അവനെ നിങ്ങൾ ആക്ഷേപിച്ചുവിട്ടു. എന്റെ മക്കളിൽ ഒരാൾ ഇന്നു ഇവിടെ വന്ന അവന്റെ ആടു കണ്ടില്ലെന്നു പറഞ്ഞു നേൎച്ച ഇട്ടാറെ വാപ്പിച്ചേൎത്തു എന്നു പറഞ്ഞുകൊണ്ടു അവനു കുറെ അരി കൊടുത്തു. എന്തിനാകുന്നു അതുകൊണ്ടു കഞ്ഞിവച്ചു കുടിപ്പാനാണൊ അതുകൊണ്ടു അവന്റെ വയറു നിറയുമൊ (വീണ്ടും) എന്റെ മക്കളോടുള്ള പ്രസംഗത്തിന്റെ മുഖവുര ഞാൻ തുടങ്ങട്ടെ. ശപിക്കപ്പെട്ട ക്രിസ്ത്യാനികളെ നിങ്ങൾ കട്ടപ്പുകാരാകുന്നു നിങ്ങൾക്കു അശേഷം ദയയില്ലാ (എന്നിങ്ങനെ പറഞ്ഞശേഷം ഞാൻ ഇവന്റെ ദേഹത്തു കയറിയതു എന്തിനാണെന്നു അറിയണമൊ. ഇവൻ സൂലോക്കൊ (സ്വൎഗ്ഗാരോഹണം) പെരുനാൾ ഭക്തിയായി ആചരിപ്പാൻ തുടങ്ങി എന്നതന്നെയുമല്ലാ. ഇവനു ഭക്തിയിൽ ജീവിക്കണമെന്നു ആഗ്രഹമുള്ളതായി ഞാൻ അറിഞ്ഞു. അപ്പോൾ തൊട്ടു ഞാൻ ഇവനിൽ വന്നും പോയും ഇരുന്നു; എന്നെ ഉപദ്രവിപ്പാനായിട്ടു നിങ്ങളുടെ പിതാവിന്റെ അടുക്കൽ കൊണ്ടുവന്നതുമുതൽ ഇവൻ കബറിങ്കൽ കൂടി അങ്ങോട്ടും ഇങ്ങോട്ടും നടക്കുമ്പോൾ കുരിശു വരയ്ക്കുകയും നെഞ്ചത്തു കൈവച്ചു വണക്കം കാണിക്കയും ചെയ്യുവാനും ഇനിക്കു വഴക്കായിരുന്നു. ഇവൻ ഒരു

മടത്തലയനാണ. ഇവനിൽ വസിക്കാമെന്ന കരുതിയാണ ഞാൻ കയറിയതു. നിങ്ങളുടെ പിതാവു എന്നെ ഇറക്കി വിട്ടും എങ്കിലും ഇന്ന ഞാൻ പോകയില്ല. പലരേയും ഞാൻ ഞെരുക്കി കൊന്നിട്ടുണ്ടു. ഇവനേയും ഞാൻ കൊണ്ടുപോകും, ഒക്കുകയില്ല നിങ്ങളുടെ പിതാവു സമ്മതിക്കയില്ല. ശീമയിൽനിന്ന വന്ന നിങ്ങളുടെ ഗവണ്ണർ ഇപ്പോൾ ശീമയ്ക്കു പോകുന്നുണ്ടല്ലൊ വഴിയിൽവച്ചു ഞാൻ അവനെ ഉപദ്രവിക്കും, അവൻ വല്ലാത്തവനാണ ഒന്നും ഫലിക്കയില്ലാ. അവന്റെ കൂടെ പോകുവാൻ ഒരുങ്ങിട്ടുള്ളവരെ ഞാൻ വിടുകയില്ല. അവർ ലോകപ്രകാരമാണ പോകുവാൻ ഭാവിച്ചിരിക്കുന്നതു. അവർ നല്ലവരെന്ന പുറമെ ഭാവിക്കുന്ന എങ്കിലും അകമെ എന്റെ മക്കളാണ. എന്റെ മക്കൾ എന്റെ അടുക്കൽ താമസിച്ചുകൊള്ളട്ടെ അവരെന്തിന വഴിയിൽ കിടന്ന വൃഥാ വാകുന്ന.

(എന്നോടായിട്ടു) നീ കുർബ്ബാനയ്ക്കു കാഴ്ച അണയ്ക്കുമ്പോൾ ഞാൻ ഒരു ഉറുമ്പായിട്ടു വന്ന നിന്റെ ദേഹത്തു കടിയ്ക്കും നീ തുക്കുമ്പോൾ (കുർബ്ബാന) താഴെ പോകും പോകട്ടെ. നീ പടിഞ്ഞാട്ടു കൊണ്ടുവരുമ്പോൾ ഒരു ചൊള്ളനായിട്ടുവന്ന നിന്റെ മുഖത്തു കുത്തും. രണ്ടു കൈകൊണ്ടു "നീ" തുക്കും അപ്പോൾ താഴെ പോകും, താഴെപ്പോയാൽ "നീ" അഗ്നിനരകത്തിൽ തള്ളപ്പെടുകയും ചെയ്യും.

നിങ്ങളുടെ പിതാവു ഇതാ മൂന്നാം പ്രാവശ്യം വരുന്ന, ഇപ്പോൾ അവിടെ ഇരുന്ന. നിങ്ങളുടെ പിതാവിന ക്ഷീണം ഉണ്ടെന്ന തോന്നുന്ന, ഇനിക്കു ക്ഷീണം ഇല്ല.

(അപ്പോഴേക്കു) അയ്യൊ നിങ്ങളുടെ പിതാവു വരുന്നെ എന്ന പറഞ്ഞു ഉരുണ്ടുവീണ. വീണ്ടും എഴുന്നേറ്റു ഇനിയും ആക്ഷേപിക്കയില്ല. ക്രിസ്ത്യാനികളുടെ പിതാവു വലിയവനാകുന്ന എന്ന പറഞ്ഞുകൊണ്ടു കാലു നിലത്തടിച്ചിട്ടു ഞാൻ പൊയ്ക്കൊള്ളാമെ എന്ന മൂന്ന നാലു പ്രാവശ്യം പറഞ്ഞു. (പിന്നീടു) ഇനിക്കു ഒരു ക്രിസ്ത്യാനി ആയാൽ കൊള്ളാം, പ്രത്യേകം യാക്കോബായക്കാരനാകുന്നതിന്നത്രെ. എന്നാൽ എന്നെ മാമോദീസാ മുക്കുവാൻ പട്ടക്കാരനില്ല.

(സാത്താൻ തിരുമേനിയോടു പറയുന്നതുപോലെ) ഇനിയും ൦രം പ്രാവശ്യം കൂടി എന്തിനെന്നെ കഷ്ടപ്പെടുത്തുന്ന, നിന്റെ ദാസന്റെ ഭക്തികൊണ്ടു ഞാൻ വളരെ വിഷമിച്ചു, രണ്ടു ദിവസം അവനെ വളരെ കഷ്ടപ്പെടുത്തി. ഇവന്റെ ക്ഷീണം കണ്ടിട്ടു കെറിയാനാ വായിക്കുമ്പോൾ നമസ്കാരത്തിന വന്നാൽ മതിയെന്ന ഒരു സഹോദരൻ അവനോടു പറഞ്ഞു. ഈ ചെറിയ വാസസ്ഥലം ഇനിക്കു കിട്ടിയെങ്കിൽ കൊള്ളായിരുന്ന. എന്നെ അയക്കുന്ന എങ്കിൽ ഒരു ചെറിയ വാസസ്ഥലത്തേക്കു എന്നെ അയക്കണമെ. ക്രിസ്ത്യാനികളുടെ പിതാവെ! അവിടത്തെ ദാസന്റെ ചങ്കിന വളരെ വേദന പിടിപ്പിക്കും. ക്രിസ്ത്യാനികളുടെ പിതാവെ! ഞാൻ മാത്രം നിന്നോടു ഇത്രയും വാദിച്ചുള്ളു അതുകൊണ്ടാകുന്നവൊ മൂന്ന പ്രാവശ്യം എന്നെ കഷ്ടപ്പെടുത്തുന്നതു. ഇത്രയും പറഞ്ഞപ്പോഴേക്കു ഉരുണ്ടുവീണ, ശ്വാസം മുട്ടിച്ചു ഞരക്കം വലിക്കയും കൈകാൽ ഇട്ടുതല്ലുകയും ചെയ്തു. വീണ്ടും എഴുന്നേറ്റിരുന്ന ഇനിക്കു കുറെ വെള്ളം തരുമൊ (തന്നത്താൻ) ഉപ്പു തരും നിങ്ങൾ മഹാ കഠിനന്മാരാകുന്ന. ക്രിസ്ത്യാനികളായ നിങ്ങൾ ശപിക്കപ്പെട്ടവരാകുന്ന. നിങ്ങൾക്കു അല്പം പോലും ദയയില്ല. ഇത്രയും പറഞ്ഞപ്പോൾ (തിരുമേനിയോടു എന്നപോലെ) അയ്യൊ അനുവദിക്കണമെ ഞാൻ പൊയ്ക്കൊള്ളട്ടെ, എന്തിനെന്നെ മൂന്ന പ്രാവശ്യം കഷ്ടപ്പെടുത്തുന്ന. അവിടത്തെ ദാസനെ നമസ്കാരത്തിൽനിന്നും മറ്റും മുടക്കിയതു എന്നോടു ക്ഷമിച്ചുകൊള്ളണമെ, ക്ഷമിക്കയില്ലെന്ന ഇനിക്കു അറിയാം. ഇന്ന സന്ധ്യനമസ്കാരത്തിന മൂന്ന പ്രാവശ്യമെ നിന്റെ ദാസനെകൊണ്ടു ഞാൻ കുമ്പിടിച്ചൊള്ളു. നിന്റെ ദാസൻ ഇന്ന ഔഗേന്റെ ചരിത്രം വായിച്ചിട്ടു മുഴുവനാകാതെ ഇരുന്നതും ഞാനാണ. (ഞങ്ങളോടായിട്ടു) നിങ്ങളുടെ പിതാവിന്റെ നിമിത്തമായിട്ടു പലരും ഭക്തന്മാരായി തീരുന്നുണ്ടു. നിങ്ങളുടെ പിതാവിനെയും ഞാൻ പരീക്ഷിച്ചു പിന്നെ നിങ്ങളെ ഞാൻ വടച്ചുക്കുമൊ.

ഞാ—നീ വിചാരിച്ചാൽ സാധിക്കയില്ലാ.

സാ—നിങ്ങളുടെ പിതാവിനോടു ഇനി ഒക്കുകയില്ല. എന്നാൽ നിങ്ങൾ ജഡത്തിലാകുന്ന ഇരിക്കുന്നതെന്ന ഓർത്തുകൊള്ളണം. നിങ്ങൾ ചെറുപ്പത്തിൽ എന്റെ

ഇഷ്ടം പ്രവൃത്തിച്ചവരല്ലെ, നിങ്ങളുടെ ഈ സഹോദരനേയും വേറൊരു സഹോദരനേയും ഇന്നു കാലത്തെ കഞ്ഞി കുടിപ്പിച്ചതു ഞാനാകുന്നു, ദുഃഖവെള്ളിയാഴ്ചകൂടി കഞ്ഞികുടിപ്പാൻതക്കവണ്ണം ഞാൻ അവർക്കു ക്ഷീണം വരുത്തീട്ടുണ്ടു. തോമ്മാസുശെമ്മാശ്ശൻ ഒരുവിധം നല്ല ശെമ്മാശ്ശനാണു, ഇവൻെറകൂടെ ഉണ്ടായിരുന്നവൻ പോയിരിക്കയാണ, ഇപ്പോൾ ഇവൻ തോമ്മാസുശെമ്മാശ്ശനോടുകൂടെയാണു നടക്കുന്നതു, ഇവനു വിശ്വാസത്തിൽ സ്ഥിരം വന്നിട്ടില്ല. അയ്യോ നിങ്ങൾ ഇനിക്കുവേണ്ടി നിങ്ങളുടെ പിതാവിനോടു അപേക്ഷിപ്പീൻ.

ഞാ—നിൻെറ കഷ്ടത കാണുന്നതു ഞങ്ങൾക്കു സന്തോഷമത്രെ.

സാ—എന്നാൽ നിങ്ങളുടെ സഹോദരനുവേണ്ടി എങ്കിലും പ്രാർത്ഥിപ്പീൻ അതുകൊണ്ടു ഇനിക്കും ആശ്വാസം ഉണ്ടാകുമല്ലൊ.

ഞാ—ഞങ്ങൾ ഇപ്പോൾ ആർക്കുവേണ്ടിയും അപേക്ഷിക്കുന്നില്ല.

സാ—ഞാൻ ഇവനെ കൊണ്ടുപോകും, നിങ്ങളുടെ പിതാവു തരികയില്ല. ചുറ്റും മുള്ളുകൊണ്ടു വേലി കെട്ടിയിട്ടുണ്ടു, എന്നാൽ ഒരു വാതിൽ തുറന്നുകിടക്കുന്നതു അടയ്ക്കേണ്ടതു ഇവനാകുന്നു, ആ വാതിൽ വഴിയായി ഞാൻ ഇവനിൽ പ്രവേശിച്ചു, അതു അടയ്ക്കാതിരിപ്പാൻ ഞാൻ നോക്കും. (വീണ്ടും) നിങ്ങളുടെ പിതാവിനു കൊട്ടും വാദ്യവും ഇല്ലല്ലൊ.

ഞാ—എൻെറ പിതാവിനു ആത്മീകത്തിലുള്ളതു മതി.

സാ—എന്നെ എത്രയൊ പേർ കൊട്ടും കുഴലുമായി ഘോഷിക്കുന്നുണ്ടു. കൊരട്ടിക്ഷേത്രം എൻെറ ഭവനമാകുന്നു അവിടെ എൻെറ മക്കൾ ധാരാളമുണ്ടു. (വീണ്ടും) ഞാൻ ഇവിടം പൊളിക്കും.

ഞാ—നീയും നിൻെറ അപ്പനും കൂടി വിചാരിച്ചാൽ ഇതു പൊളികയില്ല.

സാ—ഊർശ്ലേം ദൈവാലയം പൊളിച്ചതു ഞാനാകുന്നു.

ഞാ—ശപിക്കപ്പെട്ട ദുഷ്ടാ അതു എൻെറ കർത്താവിൻെറ ശാപംകൊണ്ടാകുന്നു പൊളിഞ്ഞതു.

സാ—കിണററിൽ വീഴുമ്പോൾ കാലു തെററീട്ടാണെന്നു പറയുന്നതു ക്രിസ്ത്യാനികളായ നിങ്ങളുടെ പതിവാണു. സെബസ്റ്റിയിലെ നാല്പതു സഹദേന്മാരിൽ ഒരാൾ തിരിച്ചു കയറിപോന്നതു ഞാൻ മുഖാന്തിരമാണു. ക്രിസ്തുാബ്ദം ൩൪൨-ൽ എപ്പേസൂസിലെ സാക്ഷികാരായ എട്ടു പൈതങ്ങളെ കല്ലടാവിൽ ഇട്ടു അടപ്പിച്ചതും ഹീവറ്റുഗീസ്സ് സഹദായുടെ പുറത്തു കല്ലുരുട്ടിവച്ചതും ഞാനാണു. കൊച്ചുറമ്പാച്ചൻ ഈ വക ചരിത്രങ്ങളൊക്കെ അടിപ്പിക്കുന്നതു എല്ലാവരും വളരെ ഭക്തിയായി വായിച്ചറിയുന്നുണ്ടു. കൊച്ചുറമ്പാച്ചൻെറ മുറിയിൽ ഇവൻ കയറുമ്പോൾ ഇവനു വളരെ ഭയവും ഭക്തിയും ഉണ്ടു. ഇവരൊരു ഗോത്രക്കാരാണെന്നു തോന്നുന്നു. നരകവും സ്വർഗ്ഗവും ഉണ്ടല്ലൊ സ്വർഗ്ഗത്തിൽ സന്തോഷമാണെന്നു നിങ്ങൾ പറയുന്നു, എന്നാൽ അതു നേരെ മറിച്ചാണു നരകത്തിൽ സന്തോഷവും സ്വർഗ്ഗത്തിൽ ദുഃഖവും ആകുന്നു. നിങ്ങളുടെ കർത്താവിനെ നിങ്ങൾ വന്ദിച്ചിട്ടു എന്താണു പ്രയോജനം മഴ ഇല്ല, ക്ഷാമം കഠിനമാകുന്നു, എന്നെ സേവിച്ചെങ്കിൽ നിങ്ങൾക്കു എത്ര നന്നായിരുന്നു. (ഈ സമയത്തു വലിയ ദുർഗ്ഗന്ധം ഉണ്ടായി) (സാത്താൻ വീണ്ടും) ഇനിയും നിങ്ങളുടെ പിതാവു വരുമ്പോൾ എന്നെ ഇവിടെനിന്നു ഇറക്കും, നിങ്ങളുടെ ഈ സഹോദരൻെറ കാലിനും, കയ്യും, ചങ്കിനും ഞാൻ വളരെ വേദന പിടിപ്പിക്കും. ക്രിസ്ത്യാനികളുടെ പിതാവിനു അതു സൌഖ്യമാക്കുവാൻ കഴിയും.

ഇന്നു മദ്ബഹായിലെ വിരികൾ മടക്കാതെ ഇരിപ്പാൻ നിൻെറസഹോദരനെ കൂട്ടികൊണ്ടുപോയതു ഞാനാകുന്നു, അതുകൊണ്ടു വേറൊരു സഹോദരൻ ഈ സഹോദരനെ കൂട്ടികൊണ്ടുപോയി വിരികൾ മടക്കിവച്ചു. ഇതിനിടയിൽ ഇവനെ രണ്ടു പ്രാവശ്യം ഞാൻ കൂട്ടികൊണ്ടുപോയി. ഞാൻ അന്ധകാരത്തിന്നടുത്തവനാകുന്നു, വെളിച്ചത്തോടു ഇനിക്കത്ര സന്തോഷമില്ല വിളക്കു ഊതുക. ഇവനു പട്ടംകൊടുത്തപ്പോൾ പുത്തൻപള്ളിയിൽ താമസിച്ച തപസിച്ചേറിയാനെ ഞാൻ അറിയും ഞാൻ അവൻെറ പിടലിക്കു ഒന്നു പിടിക്കും. (വീണ്ടും) അയ്യൊ നിങ്ങളുടെ പിതാവു വരുന്നെ എന്നെ അന്ധകാരത്തിലേക്കു അയപ്പാൻ വരുന്നു. അകമ്പടിക്കാരനെ നോ

കാൻ നിറുത്തീട്ടുണ്ടു. വലിയ പ്രഭയോടു എന്നെ ഇവിടെനിന്നു ആട്ടികളവാൻ വരുന്നു, അയ്യോ ഞാൻ പോകുന്നു നിങ്ങളുടെ പിതാവിന്റെ കയ്യിൽ ഇരുമുനയുള്ള ഒരു വാൾ ഉണ്ടു അതെടുപ്പാൻ എന്റെ ദൂതന്മാരെ ഞാൻ അയച്ചിട്ടുണ്ടു പക്ഷെ അതു കിട്ടുകയില്ല. അടുക്കുംതോറും ചൂടു സഹിപ്പാൻ പാടില്ല, നിങ്ങളുടെ പിതാവും നിങ്ങളുടെ പിതാവിന്റെ കൎത്താവും കൂടെ ഇനിക്കു ഇരുമുനവാൾ അയക്കുന്നു. അയ്യോ ഞാൻ മഞ്ഞുകട്ടപോലെയും നെയ്യ് പോലെയും മെഴുകുപോലെയും ഉരുകിപ്പോകുന്നു. (സാത്താൻ വീണ്ടും) നിങ്ങളുടെ പിതാവു തല തിരിക്കുന്നു എന്നോടുള്ള ഭയംകൊണ്ടായിരിക്കുമൊ, (അപ്പോഴേക്കു) അയ്യോ ഇല്ലാ സമനെപ്പോലെയൊ അധികാരിയെപ്പോലെയൊ ഞാൻ സംസാരിച്ചില്ലാ എന്നു താഴ്മയോടു പറഞ്ഞുകൊണ്ടു നിലത്തു ഉരുണ്ടുവീണു കൈകൊണ്ടു തുടയിൽ കഠിനമായി അടിച്ചു. അതിന്റെശേഷം (ആരൊ കഠിനമായി ശാസിച്ചു ചോദിക്കുന്നതിനു ഉത്തരം പറയുന്നതുപോലെ ഇപ്രകാരം പറഞ്ഞു) അയ്യൊ ഇന്നു മൂന്നെ ആയൊള്ളു, അയ്യോ ...അല്ലെ...ക്രിസ്ത്യാനികളുടെ പിതാവെ! അതു പറകയില്ല.... കഷ്ടപ്പെടുത്തുന്നു എങ്കിൽ കഷ്ടപ്പെടാം കബറിന്റെ മുമ്പിലാണു ഇരിക്കുന്നതു...എന്നു പറഞ്ഞുകൊണ്ടു അല്പം തെക്കോട്ടു മാറി ഇരുന്നു, ആരൊ നീക്കിയിരുത്തുന്നതുപോലെ പെട്ടെന്നു വടക്കോട്ടുതന്നെ മാറിയിരുന്നു മുമ്പിലിരുത്തികൊണ്ടു എന്നെ ഉപദ്രവിക്കുന്നുവൊ എന്നു പറഞ്ഞു നിലത്തുവീണു. വീണ്ടും എഴുന്നേററാറെ (കഠിനമായ ഉപദ്രവം നേരിട്ടിരിക്കുന്നു എന്നു കാഴ്ചക്കാൎക്കു തോന്നത്തക്കവണ്ണം) അയ്യൊ..... ഞാൻ പൊയ്ക്കൊള്ളാമെ. നിന്റെ പിതാവു എന്റെ പിതാവിനെ കാലത്തിനുമുമ്പു നശിപ്പിച്ചതുപോലെ നീ എന്നെ നശിപ്പിക്കുന്നുവൊ ഞാൻ ആരിലും പ്രവേശിക്കയില്ല. നിന്റെ ദാസന്മാരെ ഞാൻ ഉപദ്രവിക്കയില്ല ഇനിക്കിവിടെ ഒരുകാൎയ്യവുമില്ലാ ഞാൻ തീനരകത്തിലേക്കു പോകുന്നെ.... അവിടത്തെ ഇഷ്ടമുള്ള തോമ്മാസുശെമ്മാശ്ശൻ, അവിടത്തെ ഇഷ്ടമുള്ള തോമ്മാസു ശെമ്മാശ്ശൻ, ഇവിടെയുള്ള എല്ലാവരും അവിടത്തേക്കു ഇഷ്ടമുള്ളവരാകുന്നു. ഞാൻ പൊയ്ക്കൊള്ളാമെ എന്നട്ടഹസിച്ചു വടക്കുപടിഞ്ഞാറായി മറിഞ്ഞുവീണു സാത്താൻ പുറപ്പെട്ടു പോകയും ചെയ്തു. (പുന്നൂസുറമ്പാൻ)

## ശെമ്മാച്ചനു വെളിവു വീണപ്പോൾ അയാൾ കണ്ടതായി പറഞ്ഞതു താഴെ ചേൎക്കുന്നു.

൧-ാം പ്രാവശ്യം തിരുമേനി കിഴക്കുനിന്നും വെള്ളവസ്ത്രത്തോടെ വലത്തു കയ്യിൽ സ്ലീബായും ഇടത്തുകയ്യിൽ ഇരട്ടപ്പത്തിയുള്ള ഒരു വടിയും പിടിച്ചുകൊണ്ടു മേൽഭാഗത്തു കൂടി വന്നു. കഴുത്തിൽ ഒരു കുരിശും ഉണ്ടായിരുന്നു. മകനെ! ഭയപ്പെടണ്ടാ എന്നു എന്നോടു കല്പിച്ചു. തിരുമേനി എന്നെ കൈവിടുകയില്ലാ എന്നു ഇനിക്കു നല്ല നിശ്ചയമുണ്ടു എന്നു മറുപടി പറഞ്ഞുകൊണ്ടു ഞാൻ തിരുമേനിയുടെ അടുക്കലേക്കു കൈ നീട്ടി, * അപ്പോൾ തിരുമേനി സാത്താനോടു ശപിക്കപ്പെട്ടവനെ കൎത്താവിന്റെദാസനിൽ നീ എന്തുകൊണ്ടു പ്രവേശിച്ചു എന്നു പറഞ്ഞുകൊണ്ടുസ്ലീബാഎടുത്തു എന്നെവാഴ്ത്തി, തിരുമേനി എന്റെകാഴ്ചയിൽനിന്നുമറഞ്ഞു.

൨-ാം പ്രാവശ്യം. തിരുമേനി വെള്ളവസ്ത്രം ധരിച്ചു വടിയും സ്ലീബായും പിടിച്ചുകൊണ്ടുവന്നു, ഈ സമയത്തു തിരുമേനിയുടെ മുഖഭാവം കണ്ടിട്ടു അല്പം വ്യസനമുള്ളതു പോലെ തോന്നി. വടി തോളിൽ ചാരികൊണ്ടു സ്ലീബാകൊണ്ടു മുൻപിലത്തെപോലെ എന്നെ വാഴ്ത്തി മറയുകയും ചെയ്തു.

൩-ാം പ്രാവശ്യം. തിരുമേനി വളരെ ശോഭയുള്ള വെള്ളവസ്ത്രം ധരിച്ചിട്ടുണ്ടായിരുന്നു. പട്ടക്കാർ ശുശ്രൂഷിച്ചുകൊണ്ടു ചുററും നില്പുണ്ടായിരുന്നു. കയ്യിൽ മിന്നുന്ന ഒരു ഇരുമുനവാളും പിടിച്ചിരുന്നു. അടുത്തുവന്നാറെ (സാത്താനോടായിട്ടു) ശപിക്കപ്പെട്ടവനെ! കൎത്താവിന്റെ ദാസന്മാരിൽ നിനക്കെന്തു അധികാരം. നീ എന്തിനു

---

* ഒരിയ്ക്കൽ ശെമ്മാച്ചൻ കൈ നീട്ടി കബറിങ്കൽ നേരെയുള്ള ജനലിന്റെ അഴിമേൽ കെട്ടിപിടിക്കുന്നതു ഞാൻ കണ്ടു.

എന്റെ പുത്രനിൽ പ്രവേശിച്ചു ശപിക്കപ്പെട്ടവനെ പോകാ എന്നു പറയുന്നതായി കേട്ടു. അതിന്റെശേഷം കയ്യിൽ ഉണ്ടായിരുന്ന വാളുകൊണ്ടു സാത്താനെ ഓങ്ങുന്നതായും ഞാൻ കണ്ടു.

ഇതിന്റെ ശേഷം അന്ന രാത്രിയിൽ ഞാൻ ഉറങ്ങികിടക്കുമ്പൊൾ വലിയ പ്രകാശത്തോടുകൂടി തിരുമേനി അടുത്തുവന്നതയും സ്ലീബാകൊണ്ടു എന്നെതൊട്ടുന്നതായും ഞാൻ കണ്ടു. അപ്പോൾ ഞാൻ തിരുമേനിയുടെനേരെ തിരിഞ്ഞു കിടന്നു. ദേഹത്തിൽ നൊമ്പരം ഉണ്ടായിരുന്നതുകൊണ്ടു എഴുനേല്പാൻ കഴിഞ്ഞില്ലാ. അപ്പോൾ തിരുമേനി എന്റെ കയ്യേൽ തൊട്ടുകൊണ്ടു എന്താ ദേഹത്തെൽ നൊമ്പരം ഉണ്ടൊ. ഇതു ഇനിക്കു സുഖപ്പെടുത്തുവാൻ കഴിയാഞ്ഞിട്ടല്ലാ. തനിക്കു ഓൎമ്മയ്ക്കും മറ്റുള്ളവൎക്കു വിശ്വാസത്തിന്നും കൂടിയത്രെ. ഇനിയും അശുദ്ധാത്മാക്കളുടെ ഉപദ്രവം ഉണ്ടാകയില്ലാ. പിശാചുക്കളുടെ എണ്ണം മനുഷ്യമക്കളുടെതിനെക്കാൾ അധികമാകുന്നു. അതുകൊണ്ടു ഇനിയും പരീക്ഷ ഉണ്ടാകും ഭയപ്പെടെണ്ടാ. എന്നിപ്രകാരം കല്പിച്ചശേഷം സ്ലീബാകൊണ്ടു റൂശ്മാ ചെയ്തു. ഉടനെ തിരുമേനി എന്റെ കാഴ്ചയിൽനിന്നു മറഞ്ഞു. തിരുമേനി വന്നപ്പോൾ ഉണ്ടായ പ്രകാശംകൊണ്ടു എന്റെ അടുക്കൽ കിടന്ന തപസ്സിചെറിയാനെയും ഇനിക്കു നല്ലപോലെ കാണാമായിരുന്നു.

പിറെറദിവസം രാത്രി. ഞാൻ ഉറങ്ങികിടക്കുമ്പൊൾ കറുത്തു തടിച്ച ഒരാൾ കാല്ക്കൽ വന്നുനിന്നുകൊണ്ടു എന്നോടു "എടാ" ഇങ്ങോട്ടു തിരിഞ്ഞുകിടക്കാ എന്നു പറഞ്ഞു. അപ്പോൾ തിരുമേനിയെക്കാൾ ഇത്ര വല്യവനായിട്ടു പറയുന്ന ഇവൻ ആരാകുന്നു എന്നു എനിക്കു തോന്നി. വീണ്ടും അവൻ എന്നൊടു കൊള്ളാം നിന്റെ മെത്രാച്ചൻ പറഞ്ഞതു നീ വിശ്വസിച്ചുകൊണ്ടിരിക്കയാണൊ "എടാ" ഭോഷാ ഇനിക്കാകുന്നു അധികം ശക്തി. നീ എന്റെകൂടെ ആയിരുന്നു എങ്കിൽ എത്ര നന്നായിരുന്നു നിങ്ങൾക്കു വെളുപ്പിനു നമസ്കാരം വച്ചിരിക്കുന്നതു എന്തിനാകുന്നു. കുളിരുള്ള സമയം ഉറങ്ങുന്നതിനല്ലെ. ഇപ്പോൾ നിനക്കു വെളുപ്പിനു ഉറങ്ങുവാൻ സാധിക്കയില്ലാ. ഞാൻ നിന്നെ കൊണ്ടുപോകും, ഇന്നു നിന്നെഞാൻ പള്ളിയിൽ വിടുകയില്ലാ, നിന്നെകൊണ്ടു കുൎബ്ബാന അനുഭവിപ്പിക്കയും ഇല്ലാ എന്നിപ്രകാരം പറഞ്ഞുകൊണ്ടു കുന്നുരുട്ടിയപ്പോൾ ഞാൻ കുരിശു വരച്ചു. അപ്പോൾ അവൻ എന്നോടു ഇതാകുന്നുവൊ നിങ്ങളുടെ വിശ്വാസം? ഇതുകൊണ്ടു എന്താണ ഫലം? ഇതുകൊണ്ടൊന്നും ഞാൻ ഭയപ്പെടുകയില്ലാ എന്നു പറഞ്ഞപ്പോൾ ഞാൻ അവനോടു "നിന്നെ ഭയപ്പെടുത്താനല്ലാ എന്റെ ഭയം തീൎപ്പാനാകുന്നു. തിരുമേനി നിന്നെ ശിക്ഷിക്കട്ടെ" എന്നുപറഞ്ഞു. അപ്പോൾ സാത്താൻ ലജ്ജയോടുകൂടെ എന്റെ അടുക്കൽനിന്നു പോയി.

൩-ാം ദിവസമാകുന്ന പെസഹാ വ്യാഴാഴ്ച, രാത്രിയിൽ ഞാൻ നിലത്തു ഉറങ്ങികിടക്കുമ്പൊൾ തലെദിവസത്തെപ്പോലെ ഒരാൾ കാല്ക്കൽ വന്നുനിന്നുകൊണ്ടു എന്നോടു നീ എന്തിനായിട്ടാണ നിലത്തു കിടക്കുന്നതു. (തിരുമേനിയുടെ) കട്ടിൽ ചൂണ്ടികാണിച്ചുകൊണ്ടു നിനക്കു നിന്റെ മെത്രാച്ചന്റെ കട്ടിലിൽ കിടകരുതൊ, ദുഃഖവെള്ളിയാഴ്ചയായിട്ടു (വേറൊരു കട്ടിലിനെ കാണിച്ചു) ഈ അച്ചൻ കട്ടിലിന്മേലല്ലയൊ കിടക്കുന്നതു. വീണ്ടും ഇന്നലെ ഈ കട്ടിലിന്മേൽ (തിരുമേനി കിടന്നകട്ടിലിൽ) ഒരു കുട കൊണ്ടുവന്നു വച്ചപ്പോൾ നീ അതെടുത്തു താഴെ വച്ചു. എന്തിനാ ആ കട്ടിലിനു മേല്പ നോവുമൊ? നീ എന്നെ സേവിച്ചെങ്കിൽ എത്ര നന്നായിരുന്നു.

ഞാൻ—തിരുമേനിയുടെ കട്ടിലിനെ ചൂണ്ടികാണിച്ചുകൊണ്ടു ഈ കട്ടിലേൽ നീ തൊട്ടാൽ ഞാൻ നിന്നെ സേവിക്കാം.

സാ—അതു കഴികയില്ലാ.

ഞാ—ഈ കട്ടിലിനോളം ശക്തിയില്ലാത്ത നിന്നെ സേവിക്കുന്നതു എന്തിനു, അല്ലെങ്കിൽ നീ കബറിന്റെ വാതുക്കൽ പോയി ഒന്നു നില്ക്കുക.

സാ—അതും ഇനിക്കു കഴികയില്ലാ.

ഞാ—ഇപ്രകാരം പറഞ്ഞുകൊണ്ടു എഴുനേററിരുന്നു.

സാ—നീ എഴുനേററിരിക്കുന്നു എങ്കിൽ ഇനിക്കു നിന്നെ എടുത്തുകൊണ്ടു പോകുവാൻ എളുപ്പമാകുന്നു.

ഞാ—എന്നാൽ ഞാൻ എഴുനേററുനില്ക്കാം എന്നു പറഞ്ഞുകൊണ്ടു എഴുനേററുവിന്നു; നിനക്കു കഴിയുമെങ്കിൽ എന്നെ എടുത്തുകൊണ്ടുപോകാ എന്നു പറഞ്ഞു.

സാ—വേണ്ടാ കിടന്നുകൊള്ളുക. നിന്റെ റമ്പാച്ചൻ എന്നെ തൊഴിക്കാൻ പറഞ്ഞുവല്ലൊ. നിനക്കെന്നെ തൊഴിക്കാമൊ? (൧)

ഞാ—നീ അടുത്തുവന്നാൽ ഞാൻ തൊഴിക്കാം.

സാ—വീണ്ടുംഅടുത്തുവരുന്നില്ലാ. നിന്റെ റമ്പാൻ വളരെ കള്ളം പറയും. പള്ളിയിൽചെന്നാൽ "എത്രൊ" വായിക്കുമ്പോൾ ധൂപംവെയ്ക്കാതെ ഞങ്ങൾ അണെയ്ക്കുന്നതായ ഈ ധൂപത്തെ കയ്ക്കൊള്ളണമെ എന്നുപറയുന്നു. (൨) വീണ്ടും നിന്റെ റമ്പാൻ നിന്റെ അപ്പനെ ആക്ഷേപിച്ചില്ലെ. (൩) ഈ റമ്പാൻ പറയുന്നതു കേട്ടു നീ വിശ്വസിച്ചിരിക്കയാണൊ. ശെമ്മാച്ചൻ പായേൽ കുരിശുവരച്ചുകൊണ്ടു കിടന്നാൽ ഉപദ്രവം ഉണ്ടാകയില്ലെന്നു നിന്നൊടു പറഞ്ഞതും നീ വിശ്വസിച്ചിരിക്കയാണൊ? (൪) അതുകൊണ്ടു ഒരു ഫലവും ഇല്ലാ. ഞാൻ നിന്നെ കൊണ്ടുപോകും. വീണ്ടും സാത്താൻ, നിങ്ങളുടെ കർത്താവിന്റെ കഷ്ടാനുഭവം അടുത്തുവരുന്നതുകൊണ്ടു ഇനിക്കു നില്പാൻ പാടില്ലാ. അല്പസമയമെ ഉള്ളു:

ഞാ—അപ്പോൾ കിഴക്കെ റാന്തലിൽ ഒരു ഇരപ്പു കേട്ടു. നോക്കിയാറെ തിരുമേനി വെള്ളവസ്ത്രം ധരിച്ചു കഴുത്തേൽ ഒരു കുരിശുമായി മുറിയ്ക്കകത്തേക്കു കടന്നു വന്നു. തിരുമേനിയുടെ കയ്യിൽ അഗ്നിപോലെ ഇരിക്കുന്ന ഒരു വാൾ ഉണ്ടായിരുന്നു. തിരുമേനി എന്റെ അടുക്കലേക്കു അടുത്തുവന്നാറെ ഞാൻ എഴുനേല്പാൻ ഭാവിച്ചു, അപ്പോൾ കൈകൊണ്ടു എന്നൊടു ഇരിപ്പാൻ ആംഗ്യം കാണിച്ചു കല്പിച്ചിട്ടും (തിരുമേനിയുടെ അടുക്കൽ എങ്ങിനെ ഇരിക്കുന്നു എന്നു ഓർത്തു ഞാൻ ഇരിപ്പാൻ സംശയിച്ചു) തലെദിവസം ദേഹനൊമ്പരംകൊണ്ടു എഴുനേററില്ലാ: ഇപ്പോൾ ഇനിക്കു വലിയ നൊമ്പരം ഒന്നും ഇല്ലല്ലൊ എന്നു ഞാൻ വിചാരിച്ചിട്ടു ഇരിക്കാഞ്ഞതാണ. അപ്പോൾ തിരുമേനി എന്നോടു അനുസരിക്ക മാത്രം ചെയ്യു. എന്തുകൊണ്ടെന്നാൽ അനുസരിക്കുന്നതു ബലിയെക്കാളും ചെവികൊള്ളുന്നതു മുട്ടാടുകളുടെ കൊഴുപ്പിനെക്കാളും നല്ലതാകുന്നു. എന്നു കല്പിച്ചയുടനെ ഞാൻ ഇരുന്നു. വീണ്ടും എന്നൊടു ഭയപ്പെടേണ്ടാ എന്നുകല്പിച്ചു. പിന്നീടു തിരുമേനി കോപത്തോടു പിശാചിന്റെഅടുക്കലേക്കു അടുത്തുചെന്നു ശപിയ്ക്കപ്പെട്ടവനെ കർത്താവിന്റെ ദാസന്മാരിൽ നിനക്കെന്തു കാര്യം. നീ എന്തിനു ഇവിടെ വന്നു എന്നു പറഞ്ഞു ഇടത്തുകൈകൊണ്ടു അവന്റെ മുടിക്കു ചുററിപിടിച്ചു കയ്യിൽ ഉണ്ടായിരുന്ന വാളുകൊണ്ടു വെട്ടിത്തുടങ്ങി, അപ്പോൾ സാത്താൻ കുനിയുകയും മറികയും മൂളുകയും ഞെരങ്ങുകയും ചെയ്തിരുന്നു. തിരുമേനി സാത്താനെ വെട്ടുന്ന സമയത്തു തിരുമേനിയുടെ കുപ്പായം പറക്കുന്നതായി ഞാൻകണ്ടു. തിരുമേനി സാത്താനെ വളരെ നേരം വെട്ടിയശേഷം ശപിയ്ക്കപ്പെട്ടവനെ പുറത്തെ അന്ധകാരത്തിലേക്കു പൊയ്ക്കൊള്ളുക

---

(൧) തലെദിവസം ഞാൻ പിശാചിനെ കണ്ടവിവരം റമ്പാച്ചനോടു പറഞ്ഞപ്പോൾ തനിക്കു അവന്റെ മുഖത്തു ഒരു തൊഴി കൊടുപ്പാൻ വഴിഞ്ഞില്ലെ എന്നു റമ്പാച്ചൻ പറഞ്ഞിരുന്നു.

(൨) ഈ സമയത്തു സാധാരണ ധൂപം വെക്ക പതിവില്ലാ.

(൩) എന്റെ അപ്പൻ പട്ടം മാറി കെട്ടുന്നതിനു പാത്രിയർക്കീസുബാവായുടെ അടുക്കൽ ചെന്നപ്പോൾ മാമോദീസാ മുഴുകണമെന്നു ബാവാ കല്പിക്കയും അപ്പൻ ഉടനെ അതിനെ സമ്മതിച്ചു മാമോദീസാ മുങ്ങുകയും ചെയ്തു വിവരം റമ്പാച്ചൻ തലെദിവസം അടുക്കൽ ഉണ്ടായിരുന്നവരോടു പറഞ്ഞിരുന്നു.

(൪) ഞാൻ കിടക്കുമ്പോൾ പായുടെ നാലുവശത്തും കുരിശടയാളം വരച്ചുകൊണ്ടു കിടക്കുന്നതിനു തോമ്മാസുശെമ്മാച്ചൻ എന്നോടു പറഞ്ഞിരുന്നു.

എന്നു പറഞ്ഞുകൊണ്ടു ജനറൽവാതുക്കൽകൂടി വടക്കോട്ടു എറിഞ്ഞതായും സാത്താൻ നിലത്തുവീണു എഴുന്നേറ്റു ഓടിപ്പോകുംവഴി അപ്പഴപ്പോൾ പുറകോട്ടു തിരിഞ്ഞു നോക്കുന്നതായും ഞാൻ കണ്ടു.

അതിന്റെശേഷം തിരുമേനി എന്റെ അടുക്കലേക്കു അടുത്തുവന്നു എന്നോടു അവിശ്വാസിയായിരിക്കാതെ വിശ്വാസിയായിരിക്ക. ഈ കാൎയ്യം (ഫ) ഇനിക്കു സുഖപ്പെടുത്തുവാൻ കഴിയാഞ്ഞിട്ടല്ലാ. മനുഷ്യസ്വഭാവത്തിനു താൻ എന്നെ വേഗം മറന്നുകളയും. ഈ നൊമ്പരംകൊണ്ടു ഇന്നു കമ്പിടീലിനും മറ്റും തടസ്സം വരികയില്ലാ. അവനെ ഇനിക്കു നശിപ്പിക്കാൻ കഴിയാഞ്ഞിട്ടല്ലാ. അവനെ കഷ്ടപ്പെടുത്തി നശിപ്പിക്കണമെന്നുവച്ചിട്ടത്രെ, അവനു ഭൂമിയിൽനിന്നു ഒരു മുഴംപോലും ഉയൎന്നു നടപ്പാൻ അധികാരം ഇല്ലാ. അതിന്റെ ശേഷം നിലത്തു ചൂണ്ടികൊണ്ടു എന്നോടായിട്ടു ഇനിയും ഇവിടെ കിടക്കേണ്ടാ എന്നു കല്പിച്ചശേഷം തിരുമേനി എന്റെ കാഴ്ചയിൽനിന്നു മറഞ്ഞു.

ചെറിയമഠത്തിൽ യാക്കോബുശെമ്മാശു.

---

## ഒരു ഉപദേശം.

ചെന്നിത്തല:
൨൦. ൧. ൭൦.

പ്രിയപ്പെട്ട സാർ അവർകളെ! തെക്കൻദിക്കുകളെ വിട്ടു വടക്കൻ പ്രദേശങ്ങളിലൊ മറെറാ സഞ്ചരിച്ചുകൊണ്ടിരുന്ന ഉപദേഷ്ടാക്കളിൽ ഒരുവനായ മിസ്റ്റർ എ. ജെ. ഇടിയവിരാ (ഇടമന്നി) ഇതാ വന്നിറങ്ങിയിരിക്കുന്നു. ഈ കൂട്ടരെക്കുറിച്ചു വായനക്കാർ അറിഞ്ഞിരിക്കുമെങ്കിലും ഇവിടെ നടന്ന പ്രസംഗത്തെ സംബന്ധിച്ചു സ്വല്പമായി വിചിന്തനം ചെയ്യുന്നതു അവിഹിതമായിരിക്കയില്ലെന്നു വിചാരിക്കുന്നു.

ഒന്നാമതായി ഇദ്ദേഹത്തെ വരുത്തിയിരിക്കുന്നവരെയും രണ്ടാമതായി പ്രസംഗത്തെയും സംബന്ധിച്ചു എഴുതുന്നു.

മുൻപിനാലെ ചെന്നിത്തല പള്ളിയിൽ ചേൎന്നുനടന്നുവന്ന മണക്കാട്ടു മത്തായി എന്ന ആൾ ഈ ദേശങ്ങളിൽ രക്ഷിക്കപ്പെട്ടവരുടെ മാൎഗ്ഗദൎശികളായിരിക്കുന്ന മിസ്റ്റർ ഡേവിഡ് മുതലായവരുടെ ആഗമനത്തോടുകൂടി ആ കൂട്ടത്തിലും അനന്തരം രക്ഷ പോരാഞ്ഞിട്ടൊ എന്തൊ രക്ഷണീയസൈന്യക്കാരുടെ പിമ്പെയും പിന്നെയും മുൻപറഞ്ഞ യാക്കൊബായരുടെ പള്ളിയിലും ഉൾപ്പെട്ടു നടന്നുവരുമ്പോൾ ടി. പള്ളിയിൽ ഉപദേശവേല നടത്തിവരുന്ന ഒരാൾ കൂടി കൂട്ടുകാരനായിതീൎന്ന അവസരത്തിലാണ കഴിഞ്ഞ ൧൦൭൦ മകരത്തിൽ മാവേലിക്കര വച്ചു ഉപദേശികളുടെ ഒരു കൂട്ടം ഉണ്ടായതു. ആ യോഗത്തിൽവച്ചു ഇവരുടെ നടപടിയെ സംബന്ധിച്ചു ഒരാൾ പ്രസ്താവിക്കയും അതനുസരിച്ചു വ. ദി. ശ്രീ. വട്ടശ്ശേരിൽ ഗീവറുഗീസു റമ്പാച്ചൻ അവർകൾ ചോദ്യം ചെയ്തതിൽ ചെമ്പു തെളിയുകയും ചെയ്കയാൽ മൂന്നു ആഴ്ചവട്ടങ്ങൾക്കുള്ളിൽ ടി. പള്ളിയിൽനിന്നു വെളിക്കിറങ്ങേണ്ടിവന്നു. അപ്പോൾ മൂന്നു നാലു വീട്ടുകാരെ കൂടി പറഞ്ഞിളക്കി ഒരു പള്ളി വയ്ക്കുന്നതിനുത്സാഹിച്ചതിൽ അതു വിഫലമായി പൎയ്യവസാനിച്ചു. ഇപ്പോൾ നവീകരണപള്ളിയായ ചെറുകോൽ പള്ളിയിൽ ചേൎന്നുനടക്കുകയാണ. ഇവരാണ ഉപദേശി അവർകളെ വരുത്തിയിരിക്കുന്നതു.

ഉപദേഷ്ടാവു- വായനക്കാർ ഈയിട കണ്ടിരിക്കുമോ എന്തൊ: യോഗ്യൻതന്നെ. അഭിനയങ്ങൾ കാണേണ്ടതാണ. പ്രസംഗം കേൾക്കുന്നതിനും രസമുണ്ടു. ഫലിതരസം നന്നായി പ്രയോഗിക്കും. ശനിയാഴ്ച രാത്രി എട്ടര മണിക്കു യോഗം ആരംഭിച്ചു സ്ഥലം മുൻപറഞ്ഞ മണക്കാട്ടുതന്നെ. കേൾവിക്കാരായി ചെറുകോൽകാരൻ ഒരു ചെമ്മാച്ചൻ ഉണ്ടു. കൂടാതെ ചെറുകോൽ മുതലായ സ്ഥലങ്ങളിൽ നിന്നു വന്ന

---

(ഫ) എന്റെ ഇടത്തുകയ്യു നൊമ്പരം ഉണ്ടായിരുന്നു.

വരായി സ്ത്രീപുരുഷന്മാർ ഉൾപ്പെടെ നൂറോളം ആളുകളുണ്ടു. തലെദിവസത്തെ ഉപദേശത്തെ തുടൎന്നു നമ്മുടെ പാപങ്ങളെ ഏറ്റുപറയുന്നു എങ്കിൽ.........അവൻ വിശ്വസ്തനും നീതിമാനും ആകുന്നു. (൧. യോഹ. ൧—൯) എന്ന വാക്യം എടുത്തു വ്യാഖ്യാനിച്ചു. അവൻ ആര എന്നു ചോദ്യം ഇട്ടു. ക്രിസ്തു എന്നുത്തരം പറയിച്ചിട്ടു, അപ്പൊസ്തോലന്മാരെ നോക്കുകയായി. അവരാര ? പാപക്ഷമ അധികാരങ്ങൾ ഏതെല്ലാം. (യോഹ. ൨൦. ൨൨, ൨൩) നിങ്ങൾ ആരുടെ പാപങ്ങളെ പിടിക്കുന്നുവൊ അവ പിടിക്കപ്പെടും. ആരുടെ പാപങ്ങളെ മോചിക്കുന്നുവൊ അവ മോചിക്കപ്പെടും എന്നു വായിച്ചു:

വ്യാഖ്യാനം:—പാപങ്ങൾ പിടിക്ക എന്നുള്ളതു എന്തെന്നാൽ; ഞാൻ ഒരുത്തനെ കണ്ടു. കള്ളം പറയരുതു, മോഷ്ടിക്കരുതു ഇങ്ങനെ ചെയ്യുാൽ ദൈവം ശിക്ഷിയ്ക്കും എന്നിപ്രകാരം ഉപദേശിച്ചു. അവൻ അനുസരിച്ചില്ലാ. ഉടൻ മരിച്ചുപോയി. അവനു ശിക്ഷ ഉണ്ടോ? ഉണ്ടു എന്നുത്തരം. പാപങ്ങൾ മോചിക്ക: ഞാൻ വേറൊരുവനെ കണ്ടു ഉപദേശിച്ചു, അവൻ അനുസരിച്ചു ഏറ്റുപറഞ്ഞു. അവനും മരിച്ചുപോയി, അവനു രക്ഷ ഉണ്ടൊ? ഉണ്ടു എന്നുത്തരം ഇതാണ പാപങ്ങൾ മോചിക്കയും പിടിക്കയും, അതായ്തു അവൎക്കു അറിയിപ്പിന്റെ ദൂതുകളാണ ഉള്ളതു അവർ പിശാചുക്കളെ പുറത്താക്കുകയും രോഗശാന്തി വരുത്തുകയും മറ്റും ചെയ്യിട്ടുള്ളതല്ലാതെ പാപമോചനം വരുത്തീട്ടുണ്ടോ? ഉത്തരം ഇല്ലാ. നമുക്കുള്ളതു എന്തു? അറിയിപ്പിൻ ദൂതുകൾ "മേൽ കാണിച്ച വാക്യങ്ങളാൽ പുതിയനിയമത്തിൽ ആചാൎയ്യന്മാരെ (സ്വന്തശക്തിയാലല്ലാ) മിശിഹായുടെ നാമത്തിൽ പാപമോചനത്തിനു അധികാരമുള്ളവരായി കൎത്താവു കല്പിച്ചിരിക്കുന്നു എന്ന ആൎക്കും ഏറെ വ്യാഖ്യാനങ്ങൾ കൂടാതെ തന്നെ അറിയാവുന്നതാണ്. (മത്തായി ൧൬-൧൯-ം ൧൮-൧൮-ം കൂടി നോക്കുവിൻ) അപ്പൊസ്തോലന്മാരിൽ കൊടുത്തിട്ടുള്ള അധികാരത്തെ പിൻതുടൎച്ചക്കാരായ ആചാൎയ്യന്മാൎക്കു അവർ കൊടുത്തിട്ടുള്ളതും ഇന്നേവരെയ്ക്കും വിശുദ്ധ സഭയിൽ നിലനിന്നുവരുന്നതുമാകുന്നു".

ഹേ! ഉപദേഷ്ടാവവൎകളെ! അപ്പൊസ്തോലന്മാൎക്കും നിങ്ങൾക്കും അറിയിപ്പിന്റെ ദൂതുകളാണ ഉള്ളതെങ്കിൽ വ്യത്യാസം ഒന്നിലും ഇല്ലയൊ? അങ്ങെ മുൻപിൽ ഇരിക്കുന്ന ആളിനെ ഒന്നു സൂക്ഷിച്ചുനോക്കുക. അദ്ദേഹം എവിടെ ഇരിക്കുന്നു? കസേരയിൽ. നിങ്ങളിൽ പ്രായക്കൂടുതലുണ്ടോ? ഇല്ല കുറവാണ്. മറ്റു കേൾവിക്കാരിൽ പ്രായക്കൂടുതലുള്ളവർ എവിടെ ഇരിക്കുന്നു? നിലത്ത്. അയാളെ മാത്രം എന്തുകൊണ്ടു കസേരയിൽ ഇരുത്തി? അദ്ദേഹത്തിന്റെ തലയിൽ എന്തു കാണുന്നു. പട്ടം ഇല്ലെ? ഉണ്ടു. സാധാരണ വസ്ത്രമാണൊ അദ്ദേഹം ധരിച്ചിരിക്കുന്നത്? അല്ലാ. കുപ്പായമാണ്. ഇദ്ദേഹത്തെപ്പോലെയുള്ള വേഷത്തിൽ നവീകരണസമുദായത്തിൽ വേറെ വല്ലവരുമുണ്ടോ? ഉണ്ടെങ്കിൽ അവരാര്? അവരുടെ പേരെന്ത്? അവരുടെയും നിങ്ങളുടെയും ജോലി ഒന്നുതന്നെയൊ? എങ്കിൽ അവരുടെ വേഷം നിങ്ങളും നിങ്ങളുടെവേഷം അവരും എടുക്കട്ടെ. ഇതു സാദ്ധ്യമൊ? സാദ്ധ്യമല്ലെങ്കിൽ കാരണം എന്ത്? ആലോചിയ്ക്കു.

രക്ഷ വിശ്വാസത്താൽ മാത്രം ലഭിക്കുന്നു. ദൃഷ്ടാന്തം:—എന്തെങ്കിലും സംഗതിവശാൽ ജീവപൎയ്യന്തം തടവുകാരനെ വിടുന്നതിനു കല്പനയായി. ഉടൻ ജയിലർ അതിനെ വായിച്ചുകേൾപ്പിക്കുന്നു. ഉടനെ അവൻ എന്തു വേണം? വിശ്വസിച്ചു ഇറങ്ങിപ്പോരണം. അപ്പൊൾ രക്ഷ വിശ്വാസത്താൽ ലഭിക്കുന്നു. അങ്ങനെ അല്ലെ? അതേ അതേ.

ഞാൻ ഒന്നു ചോദിച്ചുകൊള്ളട്ടെ. സാർ അവൎകളെ! വിശ്വസിച്ചിട്ടു അവൻ എന്തു ചെയ്യണം? മുൻസ്ഥിതിയിൽ അവിടെ തന്നെ കിടന്നോളുകയൊ? അല്ലാ ഞാങ്ങളിപ്പോരികതന്നെയല്ലൊ വേണ്ടത് ഈ ഇറങ്ങിപ്പോരിക എന്നുള്ളത് എന്തിനെ നകാിക്കുന്നു. അവന്റെ കാലുകൾ ഓരോന്നു എടുത്തുവച്ചു നടക്കുന്നു. അതിനാൽ ദേശാന്തരസംസൎഗ്ഗം ഉണ്ടാകുന്നില്ലെ? ഇതു ഒരു പ്രവൃത്തിയാകുമൊ? ലൂക്കൊ. ൨൨-൧൯-ൽ ഇതിനെ നിങ്ങൾ എന്റെ ഓൎമ്മയ്ക്കായിട്ടു ചെയ്യുന്നവരാകുവിൻ, എന്നു കാണുന്നു. ഓൎമ്മിപ്പിൻ എന്നല്ലാ, ഓൎമ്മയ്ക്കായി ചെയ്യീൻ, എന്നത്രെ ഓൎമ്മ എന്നുള്ളതു മനസ്സിനുള്ള ഒരു വികാരമാണ്. സ്ഥിരചിത്തന്മാരെങ്കിൽ ഒന്നു മനസ്സിലായാൽ

വിട്ടുപോകുന്നതല്ലാ. പോരായെങ്കിൽ വേദപുസ്തകം ഉണ്ടു. എന്നും വായിച്ചുകൊള്ളാമല്ലൊ. എന്നാൽ അതു പോരാ. ഓൎമ്മയ്ക്കായി ഇപ്രകാരം ചെയ്വിൻ എന്നാണ്. യാക്കൊ. ൨. ൧൭. അപ്രകാരം പ്രവൃത്തികൂടാത്ത വിശ്വാസവും അതുതന്നെ മരിച്ചതാകുന്നു. ആത്മാവില്ലാത്ത ശരീരം മരിച്ചതായിരിക്കുന്നപ്രകാരം പ്രവൃത്തികളില്ലാത്ത വിശ്വാസവും മരിച്ചതാകുന്നു. ഈ വാക്യങ്ങളാൽ വിശ്വാസം മാത്രം പോരാ എന്നു വ്യക്തം. യാക്കൊ. ൨. ൨൧. ൨൨. അബ്രഹാം പുത്രനായ ഇസഹാക്കിനെ ബലിപീഠത്തിന്മേൽ കരേററിയതിനാൽ പ്രവൃത്തികളാൽ അല്ലയൊ അവൻ നീതീകരിക്കപ്പെട്ടതു. അവന്റെ വിശ്വാസം പ്രവൃത്തികൾക്കു സഹായിച്ചു എന്നും പ്രവൃത്തികളാൽ അവന്റെ വിശ്വാസം പൂൎണ്ണമായി എന്നും നീ കാണുന്നു: ഈ വാക്യങ്ങളാൽ രക്ഷയ്ക്കു ആസ്പദമായി വിശ്വാസം മാത്രം മതിയെന്നുള്ള ഉപദേശത്തിന്റെ വിലയെ ആൎക്കും അനുമാനിക്കാവുന്നതാണ്.

മേൽപറഞ്ഞ ഉപദേശത്തെ സംബന്ധിച്ചുള്ള സംശയനിവാരണത്തിനായി സമയം നിശ്ചയിച്ചു മറുപടി കിട്ടണമെന്നു സഫലം സൺഡെസ്കൂൾ മാസ്റ്റർ ആവശ്യപ്പെട്ടതിൽ സമയം കൊടുത്തിട്ടില്ലാ. ഉപദേശി അവൎകളുടെ മറുപടിച്ചുരുക്കം താഴെ കാണുന്നപ്രകാരമാണ. നവീകരണസമുദായക്കാരും യാക്കോബ്യരും തമ്മിൽ വിശ്വാസാചാരങ്ങളിൽ വളരെ വ്യത്യസ്ഥമുള്ളതാണ. ഇന്നു മൂന്നു യോഗം നടത്താനുണ്ടു.

ഇദ്ദേഹത്തിന്റെ ഉപദേശത്തെ സൂക്ഷിക്കുന്നതിനു മിക്കവരാലും സാധിക്കുന്നതല്ല. എന്തെന്നാൽ പ്രസംഗം കേൾക്കുന്നവൎക്കു ചിരിക്കുന്നതിനല്ലാതെ സമയം കിട്ടുകില്ലാ. നാടകത്തിൽ വിദൂഷകന്റെ പുറപ്പാടു സമയങ്ങളിൽ എങ്ങിനെയൊ അപ്രകാരം ചിരിപ്പിച്ചുകളയും. അതാണ ഉപദേശത്തെക്കുറിച്ചു വിവേചനം ചെയ്യുന്നതിനു തരം കിട്ടാത്തതു. ഇടമണ്ണിതന്നെ സ്വപ്നവും എന്നുധരിച്ചിരിക്കുന്നവൎക്കു എല്ലാം സത്യമെന്നു തോന്നിപ്പോകുന്നതിൽ അതിശയിപ്പാനില്ലാ. മനോരഞ്ജനരഞ്ജനയെങ്കിൽ ചാണൊപ്പാട്ടയും ചമ്മന്തി.

ഒടുവിലത്തെ പ്രാൎത്ഥനയിലാണ ആളുകളെ ഭ്രമിപ്പിക്കുന്നതു. അപ്പോൾ വല്ലവരും അവിടെങ്ങാനും ഇരുന്നു ഒന്നു മൂളിയേക്കും. അപ്പോൾ ഉപദേശിതന്നെ, എത്രത്തോളം കഴിയുമൊ അത്ര ഉച്ചത്തിൽ പാട്ടു തുടങ്ങും. അതിനെ ശിഷ്യഗണങ്ങളിൽ ചിലരും തുടങ്ങുമ്പൊഴെയ്ക്കു ചിലരെല്ലാം സാക്ഷി പറകയും പ്രാൎത്ഥിയ്ക്കുകയും ആയി. യോഗവും അവസാനിച്ചു സമയവും ൧൧ മണി ആയി.

ഇവിടെ യോഗം ആരംഭിച്ചിട്ടു മൂന്നു ദിവസത്തോളമായി, അടുത്തദിവസം കൂടി ഉണ്ടെന്നാണ കേട്ടതു. ഇദ്ദേഹത്തെ വരുത്തിയിരിക്കുന്നവരുടെ പ്രധാന ഉദ്ദേശം യാക്കോബ്യരിൽനിന്നും ആളുകളെ ചേൎക്കാമെന്നുള്ളതാണ് എന്നു തോന്നുന്നു. ഫലിക്കുമെന്നു തോന്നുന്നില്ലാ. ഇതിനു മുൻപിലും മിസ്റ്റർ വേഡ്സ്വൎത്ത് മുതലായവരെ കൊണ്ടുവരികയും യോഗങ്ങൾ നടത്തുകയും ഉണ്ടായിട്ടുണ്ടു. അന്നു വല്ല ഫലവും ഉണ്ടായിട്ടുണ്ടു എങ്കിൽ മാത്രമെ ഇപ്പൊഴത്തേതിനെക്കുറിച്ചു ആശിക്കാൻ അവകാശമുള്ളു. അതിനാൽ ഇതും നിഷ്ഫലം: ഈത്തരത്തിലുള്ള ഉപദേശത്തെ കേട്ടു ഭ്രമിയ്ക്കുന്നവർ ചെന്നിത്തലയിൽ ഇല്ലെന്നു നല്ലതിന്മണ്ണം കരുതിക്കൊള്ളട്ടെ.

V.

---

## പള്ളിയിൽ പോകുന്നതു എന്തിനു.

(ലിവിങ്ങ് ചൎച്ച് എന്ന അംഗ്ലിയാ പത്രത്തിൽനിന്നു)

പള്ളിയിൽ പോകാമെന്നു ആരൊ ഒരുവൻ ദാവീദിനോടു പറഞ്ഞപ്പോൾ അവനു വളരെ സന്തോഷമുണ്ടായി എന്നു സങ്കീൎത്തനകൎത്താവു പറയുന്നു, "കൎത്താവിന്റെ ഭവനത്തിലേക്കു പോകാമെന്നു അവർ എന്നോടു പറഞ്ഞപ്പോൾ ഇനിക്കു വളരെ സന്തോഷമുണ്ടായി, എന്നാണു ദാവീദിന്റെ വാക്കു. ക്രിസ്ത്യാനികൾക്കും പള്ളിയിൽ പോക്കു ഇതുപോലെ സന്തോഷകരമായിരിക്കേണ്ട ഒരു സംഗതി

യാകുന്നു. എങ്കിലും ക്രിസ്ത്യാനികൾ എന്നു പറയുന്നവരിൽ എത്രപേർ പള്ളി ഒരു ഉപദ്രവമായി വിചാരിച്ചുവരുന്നു എന്നു പറവാൻ കഴികയില്ല. ചിലർ കഷ്ടിച്ചു രണ്ടും മൂന്നും ആഴ്ച കൂടുമ്പോൾ ഒരിക്കൽ പള്ളിയിൽ പോയേക്കാം, ചിലർ വലിയ നോമ്പിലെ പ്രധാന ദിവസങ്ങൾ വരുമ്പോൾ വീട്ടിലിരിക്കുന്നതു കഷ്ടമാണല്ലോ എന്നോർത്തു പള്ളിയിലേക്കു ബുദ്ധിമുട്ടാറുണ്ടു. ജ്ഞാനസ്നാനത്തിനും വിവാഹത്തിനും മാത്രം പള്ളി കണ്ടവരും ഉണ്ടായിരിക്കാം.

ഒരു വിധം ക്രമമായി പള്ളി ശുശ്രൂഷയ്ക്കു പോകുന്ന പതിവു ദാവീദിനെപോലെ അതു സന്തോഷകരമായിരിപ്പാൻ തക്ക ആന്തരത്തോടുകൂടെ അല്ലാത്തവർ ഉണ്ടു. ഇതു സന്തോഷപ്രദമായിരിക്കണമെങ്കിൽ പള്ളിയിൽ പോകുന്നതിന്റെ ഉദ്ദേശവും ആന്തരവും എന്താണെന്നു ശരിയായി അറിഞ്ഞിരിക്കണം. വിദ്വാന്മാർ ശിശുവായിരുന്ന ക്രിസ്തുവിനെ കാണ്മാൻ വന്നപ്പോൾ അവർക്കു പ്രത്യേക ഉദ്ദേശമുണ്ടായിരുന്നു. അവർ പറയതു "വന്ദിപ്പാനും" "കാഴ്ച വെക്കാനും" ആയിരുന്നു. വാങ്ങാനല്ലാ കൊടുപ്പാൻ അവർ വന്നു. അവർ ചെന്നു കണ്ട രാജാവു ജഡികകണ്ണുകളിൽ വിലയേറിയവയെന്നു വിചാരിക്കപ്പെടുന്ന മഹത്വങ്ങൾ ഒന്നും ഇല്ലാത്തവനായി കാണപ്പെട്ടിട്ടും വിദ്വാന്മാർക്കു ഒട്ടും ഇച്ഛാഭംഗം നേരിട്ടില്ല. ആരും നിർബന്ധിച്ചിട്ടല്ലാ അവർ വന്നതു, രാജാവിനെ വന്ദിക്കണമെന്നു അവർ തന്നെ ആവശ്യപ്പെട്ടിട്ടു ചെന്നു. അവർ വന്ദിച്ചു, സന്തോഷിച്ചുംകൊണ്ടു തിരിച്ചുപോയി എന്നു പറഞ്ഞിരിക്കുന്നു.

ഇതുപോലെ നാമും പള്ളിയിൽനിന്നു സന്തുഷ്ടന്മാരായി തിരിച്ചുപോകണമെങ്കിൽ പള്ളിയിൽ പോകുന്നതിന്റെ ഉദ്ദേശം ദൈവത്തെ വന്ദിപ്പാനാണെന്നുള്ള ബോദ്ധ്യം ഉണ്ടാകണം. പ്രസംഗം കേൾപ്പാനായിട്ടാണു നീ പള്ളിയിലേക്കു വരുന്നതെങ്കിൽ എല്ലാ പ്രസംഗങ്ങളും നിന്നെ രസിപ്പിക്കയില്ല. ചിലപ്പോൾ സന്തോഷിച്ചും ചിലപ്പോൾ ഇച്ഛാഭംഗത്തോടുകൂടെയും നീ മടങ്ങേണ്ടി വരും. പാട്ടു കേൾക്കാനാണു വരുന്നതെങ്കിൽ ഇതും ഇച്ഛാഭംഗത്തിനു ഇടയായേക്കാം. ദൈവത്തെ വന്ദിക്കണമെന്നുള്ള ആന്തരത്തോടുകൂടെ നീ പള്ളിയിലേക്കു പോയാൽ പ്രസംഗത്തിന്റെ ന്യൂനതയൊ സംഗീതത്തിന്റെ അഭംഗിയൊ നിന്നെ വെറുപ്പിക്കയില്ല, "പള്ളിയിൽ പോകാമെന്നു അവർ പറഞ്ഞപ്പോൾ ഇനിക്കു സന്തോഷമുണ്ടായി" എന്നു നിനക്കു സധൈര്യം പറയാം.

പള്ളിയിൽ പോകുന്നതിന്റെ സാക്ഷാൽ ഉദ്ദേശം ജനങ്ങളുടെ ഹൃദയത്തിൽ പതിയണമെങ്കിൽ ക്രിസ്തീയ ആരാധനയുടെ സാക്ഷാൽഭാഗം എന്താണെന്നു മനസ്സിലാക്കിയിരിക്കണം. ക്രിസ്ത്യാനികളുടെ സർവ്വപ്രധാനമായ ആരാധന വിശുദ്ധ കുർബ്ബാനയാകുന്നു. മുന്നൂറുവർഷംമുമ്പു വരെ സകല ക്രിസ്ത്യാനികളും ഈ തത്വം ഗ്രഹിച്ചിരുന്നു. പ്രൊട്ടസ്റ്റാന്റു മതത്തോടുകൂടി വിശുദ്ധ കുർബ്ബാനയെക്കാൾ പ്രസംഗത്തിനു മാഹാത്മ്യം കൊടുത്തു. ഇതിന്റെ അബദ്ധം കാണ്മാൻ ഒരു ദൃഷ്ടാന്തം പറയാം. എല്ലാ ഞായറാഴ്ചയും പള്ളിയിൽ വരണമെന്നു ഒരു പട്ടക്കാരൻ തന്റെ ഇടവകയിൽ ഒരുവനോടു പറഞ്ഞു എന്നിരിക്കട്ടെ. ഞാൻ എന്തിനാണു വരുന്നതെന്നു അവൻ ചോദിക്കുന്നു. എന്റെ പ്രസംഗം കേൾപ്പാൻ വരണം എന്നു പട്ടക്കാരൻ പറയുന്നു എന്നു വിചാരിക്ക. അവിടെ വന്നേ പ്രസംഗം കേൾക്കാവു എന്നില്ല. വീട്ടിൽ ഇരുന്നുംകൊണ്ടു നിങ്ങളെക്കാൾ വളരെ വളരെ വിദ്വാന്മാർ അച്ചടിപ്പിച്ചിട്ടുള്ള പ്രസംഗപുസ്തകം വായിച്ചു മനസ്സിലാക്കാമല്ലൊ, ഇന്നാരുടെയും ഇന്നാരുടെയും പ്രസംഗപുസ്തകങ്ങൾ എന്റെ മേശയിൽ ഇരിക്കുമ്പോൾ ഞാൻ പള്ളിയിൽവന്നു നിങ്ങളുടെ പ്രസംഗം കേട്ടിട്ടുള്ള ആവശ്യം എന്തു, എന്നിങ്ങനെ അവനു പറയാം. അപ്പോൾ പ്രസംഗി കേൾപ്പാനായി പള്ളിയിൽ പോകയെന്നുള്ളതു പള്ളിയിൽ പോക്കിന്റെ പ്രധാന ഉദ്ദേശമല്ലെന്നുവരും.

ഈ പട്ടക്കാരൻ സഭയുടെ തത്വം കുറെക്കൂടെ അറിഞ്ഞവനെങ്കിൽ മേൽപ്പറഞ്ഞ ഇടവകക്കാരനെ ക്ഷണിക്കുന്നതു തന്റെ പ്രസംഗം കേൾക്കാനായിട്ടല്ല, നീ വന്നു ദൈവത്തെ വന്ദിക്ക എന്നു ക്ഷണിക്കും. ഇതുകൊണ്ടും ക്ഷണിക്കപ്പെട്ടവൻ തൃപ്തനാകയില്ല. "ഉവ്വ ദൈവത്തെ വന്ദിക്കേണ്ടതു എന്റെ ചുമതലയാണെന്നു ഞാൻ സമ്മതിക്കുന്നു, എന്നാലും അതിനായി നിന്റെ പള്ളിക്കെട്ടിടത്തിൽ വരേ

ണ്ട ആവശ്യം എന്തു, വീട്ടിൽ ഇരുന്നു ദൈവത്തെ വന്ദിക്കരുതെന്നുണ്ടോ, അല്ലെങ്കിൽ കാട്ടിൽ വെച്ചോ വയലിൽ വെച്ചോ അരുതെന്നുണ്ടോ എന്നു അവൻ സമാധാനം പറയും. ദൈവത്തെ വന്ദിക്കുന്നതു ഈ മലയിലുമല്ല ഊർശ്ലേമിലുമല്ലാ ആത്മാവിലും സത്യത്തിലുമാണെന്നിരിക്കുമ്പോൾ വീട്ടിൽ വെച്ചോ കാട്ടിൽ വെച്ചോ അവൻ വന്ദിച്ചാൽ അതു അപ്രയോജനമാണെന്നു വരികയില്ല.

അപ്പോൾ ഒരു പടികൂടെ മുമ്പോട്ടു കയറേണ്ടതായിട്ടുണ്ടു. ആ പതനത്തിൽ എത്തുന്നപക്ഷം ആ പട്ടക്കാരന്റെ ക്ഷണത്തിനു, ശക്തിയും യുക്തിയും ഉണ്ടാകും. അതു എന്തെന്നുവെച്ചാൽ, ദൈവത്തിന്റെ സഭ മനുഷ്യരുടെ ഒരു വെറും കൂട്ടമല്ല, കർത്താവിനാൽ തന്നെ സ്ഥാപിക്കപ്പെട്ടതും ലോകാവസാനത്തോളം തന്റെ സാന്നിദ്ധ്യം ഉണ്ടായിരിക്കുമെന്നു വാഗ്ദത്തം പ്രാപിച്ചിട്ടുള്ളതുമായ ഒരു ദിവ്യസ്ഥാപനമാകുന്നു. ഈ സഭയിൽ അല്ലെങ്കിൽ പള്ളിയിൽ കർത്താവിനാൽ തന്നെ അഭിഷേകം ചെയ്യപ്പെട്ട ആചാര്യസ്ഥാനത്താൽ ശുശ്രൂഷിക്കപ്പെടുന്നതും ദിവ്യകാരുണ്യത്തെ വിഭാഗിച്ചു കൊടുക്കുന്നതിനു താൻ തന്നെ സ്ഥാപിച്ചിരിക്കുന്നതുമായി ജീവൻ നൽകുന്ന കൂദാശയുണ്ടു. അതിശയകരമായ ഒരു കർമ്മം താൻ സ്ഥാപിച്ചിട്ടുണ്ടു. താൻ ഒറ്റികൊടുക്കപ്പെട്ട രാത്രിയിൽ വിശുദ്ധ കുർബ്ബാനയെ താൻ സ്ഥാപിച്ചു എന്റെ വരവുവരെ ഇതിനെ നിങ്ങൾ ആചരിപ്പീൻ എന്നു താൻ ആജ്ഞാപിച്ചിട്ടുമുണ്ടു. ഇതു ക്രിസ്തീയ ആരാധനയിൽ ഏററവും ഉൽകൃഷ്ടമായതാകുന്നു എന്തെന്നാൽ ഇതിലും ഇതു മുഖാന്തരവും നമ്മുടെ കർത്താവിന്റെ ശരീരരക്തങ്ങളെ പിതാവായ ദൈവത്തിന്റെ മുമ്പാകെ ബലിയായി അർപ്പിക്കപ്പെടുന്നു. നാം ദൈവത്തിനു സമർപ്പിക്കണമെന്നു കല്പിച്ചിട്ടുള്ള ബലിയും കാഴ്ചയും ഇതാകുന്നു. എല്ലാ ഞായറാഴ്ചകളിലും വിശുദ്ധ ദിവസങ്ങളിലും നാം ദൈവത്തിനു സമർപ്പിക്കുവാൻ കടപ്പെട്ട കാഴ്ചയുമാകുന്നു ഇതു. ദൈവഭവനത്തിൽ പോകാതെയും താൻ നിയോഗിച്ചിരിക്കുന്ന ആചാര്യന്മാരുടെ മദ്ധ്യസ്ഥതയാൽ മാത്രം കഴിയാവുന്ന ഈ ആരാധനയിൽ സംബന്ധിക്കാതെയും ഈ ചുമതല നടത്തുവാൻ നമുക്കു സാദ്ധ്യമല്ല. അതിനാൽ എല്ലാ ഞായറാഴ്ചകളിലും വിശുദ്ധ ദിവസങ്ങളിലും മുടങ്ങാതെ നീ പള്ളിയിലേക്കു വരിക എന്നു പട്ടക്കാരൻ ക്ഷണിക്കുന്നു. അപ്പോൾ പ്രസംഗത്തിനും പാട്ടിനും സമാധാനം പറഞ്ഞ ക്രിസ്ത്യാനിക്കു ഒഴികഴിവില്ല. അവൻ പള്ളിയിൽ പോകയേ മതിയാവു.

പള്ളിയിൽ പോകുന്നതിന്റെ സാക്ഷാൽ ഉദ്ദേശവും ആവശ്യവും ഇതിലാകുന്നു. കർത്താവു തന്നെ ആജ്ഞാപിച്ചിരിക്കുന്നതുമായ വിശുദ്ധ കുർബ്ബാന മൂലമായി ദൈവത്തെ ആരാധിക്കുന്നതിനു പള്ളിയിൽ പോകയേ മതിയാവൂ. ആ സത്യം മനസ്സിൽ ധരിച്ചാൽ പള്ളിയിൽ പോകാതിരിക്കുന്നതിനു ആർക്കും ഒഴികഴിവു പറയാവുന്നതല്ല. കർത്താവിന്റെ ദിവസത്തിൽ നാം കർത്താവിനെ വന്ദിക്കുന്നതും വന്ദിക്കേണ്ടതും വിശുദ്ധ കുർബ്ബാന വഴിയായിട്ടാകുന്നു. വിശുദ്ധ കുർബ്ബാനയിൽ താൻ എഴുന്നെള്ളുന്നു. മുഖാമുഖമായി തന്നെ നാം ആരാധിക്കുന്നു. തന്റെ കഷ്ടാനുഭവം മൂലം നമുക്കു മോചനവും കൃപയും ലഭിക്കയും ചെയ്യുന്നു. പ്രസംഗവും സംഗീതവും വേണ്ടതു തന്നെയെന്നിരുന്നാലും വിശുദ്ധ കുർബ്ബാനയെക്കാൾ ദൈവത്തെ പ്രീതിപ്പെടുത്തുന്ന വേറെ യാതൊരു ശുശ്രൂഷയും ഇല്ല. ബലിപീഠത്തിന്മേൽ വിശുദ്ധ കുർബ്ബാനയിൽ കർത്താവു എഴുന്നെള്ളുന്നു എന്നും തന്റെ കഷ്ടാനുഭവും മരണവും ഉയർപ്പും പിതാവായ ദൈവം ഓർത്തു നമുക്കു കരുണ തരുന്നതിനു വിശുദ്ധ കുർബ്ബാന ഏകമാർഗ്ഗമാണെന്നും ക്രിസ്തീയ ആരാധനയുടെ പ്രധാന ഇരിപ്പിടം പ്രസംഗപീഠമൊ പ്രാർത്ഥനാപീഠമൊ അല്ല ബലിപീഠമാകുന്നു എന്നും നാം വിശ്വസിക്ക

തിരിക്കുന്ന കാലത്തു പള്ളിയും ആവശ്യമില്ല, പട്ടക്കാരും ആവശ്യമില്ല. നിനക്കു പ്രാൎത്ഥിച്ചാൽ മതിയെങ്കിൽ നിന്റെ ഭവനം ധാരാളം മതിയാകും. നിനക്കു പ്രസംഗം കേട്ടാൽ മതിയെങ്കിൽ നല്ല പ്രസംഗപുസ്തകങ്ങൾ വായിച്ചാൽ മതി. പള്ളികളെ പൊളിച്ചുകളവിൻ. പട്ടക്കാൎക്കു എന്തിനു വൃഥാ ശമ്പളം കൊടുക്കുന്നു. അതിനാൽ പ്രിയവായനക്കാരാ "കൎത്താവിന്റെ ഭവനത്തിലേക്കു പോകാമെന്നു അവർ എന്നോടു പറഞ്ഞപ്പോൾ എനിക്കു വളരെ സന്തോഷമുണ്ടായി" എന്നു സങ്കീൎത്തനക്കാരൻ പറഞ്ഞതുപോലെ ദേവാലയത്തിലേക്കുപോകുവാൻ നിനക്കു സന്തോഷം ആവശ്യമാകുന്നു. ആ സന്തോഷം നിനക്കു അനുഭവപ്പെടണമെങ്കിൽ വിശുദ്ധ കുൎബ്ബാനമൂലമായി നീ ദൈവത്തെ ആരാധിക്കു.

---

## ദുഃഖവെള്ളിയാഴ്ചയാചാരം.

അമേരിക്കായിലെ ചില അംഗ്ലിയാപള്ളിയിൽ ദുഃഖവെള്ളിയാഴ്ചയാചാരം നടത്തിയ വിവരം ഒരു ഇംഗ്ലീഷുപത്രത്തിൽ കാണുന്നതിന്റെ സംക്ഷേപം താഴെ വിവരിക്കുന്നു.

സ്ലീബായെ വണങ്ങുന്നതു ചുരുങ്ങിയപക്ഷം നാലാംനൂറ്റാണ്ടുമുതൽ സഭയിൽ ആചരിച്ചുവരുന്ന ഒരു കൎമ്മമാണെന്നു ലക്ഷ്യമുണ്ടു. അംഗ്ലിയാസഭയുടെ ഒരു പഴയ കാനോനിൽ ഇപ്രകാരം പറയുന്നു:- "ദുഃഖവെള്ളിയാഴ്ച എല്ലാവരും കരിശിൽ തൂക്കപ്പെട്ട രൂപമുള്ള കരിശിനെ ചുംബിക്കട്ടെ" ഇതിൽ വല്ല മൂഢതയുമുണ്ടെങ്കിൽ നമ്മുടെ പട്ടാളക്കാരും കടൽസൈന്യങ്ങളും കൊടിയെ സല്ക്കരിക്കുന്നതിനെക്കാൾ ലഘുവായ മൂഢതയാകുന്നു. നമുക്കുവേണ്ടി കരിശിൽ തറയ്ക്കപ്പെട്ടവങ്കലേക്കു നമ്മുടെ ഹൃദയങ്ങളെ ഉയൎത്തുന്നതിനുവേണ്ടി ദൈവകുമാരന്റെ മരണായുധത്തെ പരസ്യമായി ഉയൎത്തിവയ്ക്കുന്നതു സഭയുടെ പൂൎവ്വാചാരമാകുന്നു. കഷ്ടാനുഭവത്തെ ധ്യാനിച്ചുള്ള പ്രാൎത്ഥനകളും മറ്റും കഴിഞ്ഞശേഷം പട്ടക്കാരൻ ബലിപീഠത്തിങ്കലേക്കു പോയി മൂടിവച്ചിരിക്കുന്ന കരിശു അതിന്റെ സ്ഥലത്തുനിന്നു എടുത്തു മൂടി നീക്കി പടവിന്മേൽ സ്ഥാപിച്ചുംകൊണ്ടു അതിന്റെ മുമ്പാകെ അയാൾ മുട്ടുകുത്തുകയും അതിന്മേൽ കരിശിക്കപ്പെട്ട യേശുക്രിസ്തുവിനെ വന്ദിക്കയും ചെയ്യുന്നു. അനന്തരം ജനങ്ങൾ ഓരോരുത്തരായി വന്നു മുട്ടുകുത്തി നമ്മുടെ രക്ഷയുടെ ആയുധത്തെ വണങ്ങുന്നു. പിന്നീടു തലെദിവസി ചൊല്ലിയ വിശുദ്ധ കുറുബാനയുടെ ദിവ്യദ്രവ്യംകൊണ്ടുവന്നു ഉയൎത്തുന്നു. അനന്തരം കൎത്താവിന്റെ ശരീരം അതു മുമ്പിരുന്ന സ്ഥലത്തു കൊണ്ടുചെന്നു വയ്ക്കുകയും ഉയിൎപ്പിൻനാൾവരെ കബറിൽ എന്നപോലെ അടക്കിവെക്കയും ചെയ്യുന്നു. എന്റെ ഇടവകയിലെ നടപ്പു ഇങ്ങനെയാണു. ഇതിൽ സംബന്ധിച്ചവൎക്കു ഗാഗുൽത്തായിലെ സംഭവം കണ്ണാൽ കണ്ടതുപോലെയുള്ള മനസ്സുരുക്കവും ഭക്തിയും ഉണ്ടായി. ഇങ്ങനെ സാക്ഷാൽ ദുഃഖവെള്ളിയാഴ്ച ഞങ്ങൾ ആചരിച്ചു.

അമേരിക്കായിലെ ഒരു അംഗ്ലിയാപള്ളിയിൽ കണ്ടതായി ഒരു ലേഖകൻ എഴുതിയിരിക്കുന്ന ഈ ആചാരവും സുറിയാനിക്കാരുടെ ആചാരവും തമ്മിൽ വല്ല ഭേദവും ഉണ്ടെങ്കിൽ, സുറിയാനിക്കാർ കബറടക്കത്തിന്റെ ഓൎമ്മയ്ക്കായി ചെയ്യുന്നതു കരിശിനെതന്നെ അടക്കുന്നതും ഈ അംഗ്ലിയാപള്ളിയിൽ വിശുദ്ധ കുറുബാനയിലെ ദിവ്യദ്രവ്യം അടക്കം ചെയ്യുന്നതും മാത്രമാകുന്നു.

180

### മലങ്കര ഇടവകപ്പത്രാധിപരവർകൾക്കു.

തിരുവനന്തപുരം സിറിയൻവിദ്യാർത്ഥിസത്രത്തെക്കുറിച്ചു നിങ്ങൾ എഴുതിയിരുന്ന മുഖപ്രസംഗം വായിച്ചു. പ്രോത്സാഹകമായ ആ മുഖപ്രസംഗത്തിനായി വളരെ വന്ദനം. ഈ തിരുവനന്തപുരം വിദ്യാർത്ഥിസത്രം സംബന്ധിച്ച ആലോചന, ഇങ്ങനെ മുന്നോട്ടു വരാൻ ഇടയായതു, അക്ഷീണോത്സാഹവാനും ഉദാരനും ആയ കോനാട്ടു മിസ്റ്റർ ഇട്ടൻപിള്ള അവർകളുടെ പ്രത്യേക ആഗ്രഹം കൊണ്ടാണെന്നുള്ള വാസ്തവം കൂടെ പരസ്യമാകേണ്ടതാണെന്നു ഞങ്ങൾക്കു ആഗ്രഹമുണ്ടു. വിദ്യാർത്ഥിസത്രകാൎയ്യം പ്രസ്താവിക്കുന്നതിനായി ഇവിടെ പള്ളിമുറിയിൽ ഒരുയോഗംവിളിച്ചുകൂട്ടിയതിന്റെ ഒരു പ്രധാന പ്രവൎത്തകൻ അദ്ദേഹമായിരുന്നു. അന്നത്തെ യോഗത്തിൽ ഹാജരായിരുന്നവരും തിരുവനന്തപുരം സ്ഥിരതാമസമല്ലാത്തവരും ആയ യോഗ്യന്മാരുടെ ലിസ്റ്റിൽ മിസ്റ്റർ കെ. എം. മാമ്മൻ മാപ്പിള അവർകൾ, മിസ്റ്റർ കെ. സി. മുതലാളി അവർകൾ ഇവർകൂടെയും പെടേണ്ടതാണു. വിജ്ഞാപനപത്രത്തിൽ ഈ യോഗ്യന്മാരുടെ പേരു വിട്ടുപോകാനിടയായതിൽ ഇവിടെ ഖേദമുണ്ടു. ഇനി അടിക്കുന്ന പത്രത്തിൽ ഈ പേരുകൾ കൂടെയും ഉൾപ്പെടുന്നതായിരിക്കും.

ഇ. ജെ. ജോൺ.
ഒ. എം. ചെറിയാൻ.

---

## സൂചനകൾ.

ഒരു യാത്രയയപ്പു—സ്വദേശത്തേക്കു മടങ്ങുന്ന സ്ലീബാശെമ്മാശ്ശനോടൊന്നിച്ചു യാത്രപോകുവാൻ ഒരുങ്ങിയ തുരുത്തി മത്തായിശെമ്മാശ്ശനെ തന്റെ സ്വദേശിയരായ തുരുത്തിപ്പള്ളി പള്ളിക്കാർ കഴിഞ്ഞ ഓശാനഞായറാഴ്ച വളരെ സൽക്കാരാദികൾ ചെയ്തു ബഹുമതിയോടു യാത്രയയച്ചു എന്നറിയുന്നതിൽ സന്തോഷിക്കുന്നു.

* * *

പള്ളിക്കണക്കു—കല്ലൂപ്പാറപള്ളിയുടെ കഴിഞ്ഞ ഒരു വൎഷത്തെ റിപ്പോൎട്ടു കയ്ക്കാരൻ ചാണ്ടപ്പിള്ള അച്ചടിപ്പിച്ചു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നതിന്റെ ഒരു പ്രതി നന്ദിപൂൎവ്വം കൈപ്പററിയിരിക്കുന്നു. ചില പള്ളികൈക്കാരന്മാരുടെ മാമൂലിനെ അനുകരിക്കാതെ പള്ളിമുതൽ ഒരു ട്രസ്റ്റാണെന്നും താൻ സമുദായത്തിന്റെ ഒരു ട്രസ്റ്റിയാണെന്നും നല്ല ബോധമുള്ള ഒരാളാണ ഈ കൈക്കാരൻ എന്നു കാണുന്നതിൽ സന്തോഷിക്കുന്നു. എല്ലാ പള്ളിക്കാരും ഇതുപോലെ പ്രവൃത്തിച്ചാൽ വലിയ ആശ്വാസമായിരുന്നേനെ.

* * *

മ. സു. മഹാജനങ്ങളുടെ സാമൂഹ്യസമ്മേളനം—ഈയാണ്ടത്തെ സമ്മേളനം ഈ മാസം ൨൧-നു തുമ്പമൺ പള്ളിയിൽവച്ചു പൂൎവ്വാധികം ഭംഗിയായി നടന്നിരിക്കുന്നു. പള്ളിക്കാരുടെ ഉത്സാഹത്താൽ അവിടെ നടത്തിവരുന്ന മാർ ഗ്രീഗോറിയോസു സ്കൂളിലെ സമ്മാനദാനവും ഈ സന്ദൎഭത്തിൽ നടത്തുകയുണ്ടായി. വിവരമായ റിപ്പോൎട്ടു ഉടനെ അച്ചടിച്ചു പ്രസിദ്ധപ്പെടുത്തുവാൻ ഇടയുള്ളതുകൊണ്ടു അധികമൊന്നും ഇവിടെ പറയേണ്ട ആവശ്യമില്ല.

* * *

ഈയിടെ ഒരു ഞായറാഴ്ച സ്ഥലത്തെ അംഗ്ലിയാ പള്ളിയിൽ കൊളെജ പ്രിൻസിപ്പാൾ ആസ്കുവിത്ത സായ്പു പറഞ്ഞ പ്രസംഗത്തിൽ നൊമ്പു ആത്മാവിലും ജഡത്തിലും ആവശ്യമാണെന്നും നൊമ്പുകാലത്തു ഭക്ഷണത്തിൽ ചില മാററങ്ങൾ വരുത്തേണ്ടതു ആവശ്യമാണെന്നും പറകയുണ്ടായി. ഇംഗ്ലാണ്ടിൽ ഹൈചൎച്ചിന്റെ

നാഥന്മാരിൽ ഒരാളായിരുന്ന റെവറണ്ട ഡ്യൂസിസാപ്പിന്റെ ജീവചരിത്രം ഞങ്ങൾ വായിച്ചപ്പോൾ അദ്ദേഹം നോമ്പിൽ എത്രയൊ ഭക്തനായിരുന്നു എന്നു കാണുകയുണ്ടായി. പെസഹാവ്യാഴാഴ്ച വിശുദ്ധകുൎബ്ബാന കൈക്കൊണ്ടശേഷം ഒരുഭക്ഷണം കഴിച്ചാൽപിന്നെ ഉയൎപ്പുഞായറാഴ്ചയല്ലാതെ യാതൊന്നും അദ്ദേഹം ഭക്ഷിക്ക പതിവില്ലായിരുന്നു. സുറിയാനിസഭയിലെ ചില ഭക്തന്മാർ ഇങ്ങനെ ചെയ്ക പതിവുണ്ട. അവരെ മൂഢന്മാരായിട്ടാണ ഈ കാലത്തു ചിലർ വിചാരിക്കുന്നതു. നോമ്പിന്റെ മാഹാത്മ്യം കാണുക.

❖ ❖ ❖

ലണ്ടൻബിഷോപ്പു ൧൦ം വലിയ നോമ്പിൽ തന്റെ ഇടവകയിൽ ഉൾപ്പെട്ട പല പള്ളികളിലും സഞ്ചരിച്ച പ്രത്യേക ശുശ്രൂഷകളും പ്രസംഗങ്ങളും നടത്തിയിരിക്കുന്നു. ഉപദേശസംബന്ധമായി ആൎക്കെങ്കിലും വല്ലസംശയവുമുണ്ടെങ്കിൽ സംശയം ചോദിക്കുന്നവൎക്ക തെളിവായി സമാധാനം പറകയും ചെയ്യുന്നുണ്ട്. അദ്ദേഹത്തോട ചിലർ ചോദിച്ച ചോദ്യങ്ങളിലും മറുപടികളിലും ചിലതു നമ്മുടെ വായനക്കാർ അറിഞ്ഞിരിക്കേണ്ടവയാകയാൽ താഴെ പറയുന്നു.

ചോദ്യം മരിച്ചുപോയവർ അവരുടെ സ്നേഹിതന്മാർ ലോകത്തിൽ ചെയ്യുന്ന പ്രവൃത്തികൾ അറിയുമൊ, ഇവർ ജീവികളെ സഹായിക്കുമൊ?

ബിഷോപ്പിന്റെ ഉത്തരം. ലോകത്തിൽവച്ചു തന്റെ പുത്രനെ സ്നേഹിച്ച ഒരു മാതാവു മരിച്ചാൽ തന്റെ ഇഷ്ടപുത്രനെ സഹായിക്കയല്ലാതെ മറ്റു എന്താണ ചെയ്യാവുന്നതു. മരണത്തിനു അഞ്ചു മിനിട്ടു മുമ്പും മരിച്ചിട്ടു അഞ്ചു മിനിട്ടു പിമ്പും നമ്മുടെ സ്ഥിതിക്കു ഭേദം വല്ലതും ഉണ്ടൊ; മരിക്കുന്നതിനു മുമ്പു സ്നേഹവും താല്പൎയ്യവും ഉണ്ടെങ്കിൽ അതു പിന്നീടു വിട്ടുപോകയില്ല.

ചോ. മരിച്ചവൎക്കവേണ്ടി പ്രാൎത്ഥിക്കുന്നതു തെറ്റാണൊ?

ഉ. നവീകരണകാലത്തുണ്ടായിരുന്ന അനാചാരങ്ങൾ മൂലം മരിച്ചവൎക്കവേണ്ടിയുള്ള പ്രാൎത്ഥന പരസ്യശുശ്രൂഷയിൽ വിരോധിച്ചു എങ്കിലും, നമ്മുടെ ലിത്താനി പരിശോധിച്ചാൽ ആദ്യസഭ മരിച്ചവൎക്കവേണ്ടി ചെയ്തിട്ടുള്ള അപേക്ഷകൾ ഇതിൽ മറഞ്ഞിരിക്കുന്നതു കാണാം. എന്റെ മാതാവു ൧൦ം രാത്രി മരിച്ചാൽ അവൾക്കുവേണ്ടി പ്രാൎത്ഥിക്കാതിരിപ്പാൻ എനിക്കു കഴിയുമൊ ഒരിക്കലുമില്ല.

ചോ. വിശുദ്ധ കുൎബ്ബാനയിൽ നാം കൈക്കൊള്ളുന്നതു ക്രിസ്തുവിന്റെ ഉയൎത്ത ശരീരംതന്നെയൊ. അതായതു തന്റെ ഉയൎപ്പിന്റെ ശേഷം ലോകത്തിൽ വച്ചു തനിക്കു ഉണ്ടായിരുന്ന ശരീരംതന്നെയൊ. ക്രിസ്തുവിന്റെ ശരീരവും രക്തവും ഒരു സമയത്തു അനേകം ബലിപീഠങ്ങളിന്മേൽ ഉണ്ടാകുന്നതു എങ്ങനെ?

ഉ. വിശുദ്ധ കുൎബ്ബാനയിൽ നാം അനുഭവിക്കുന്നതു നമ്മുടെ കൎത്താവു ഉയൎത്തു സ്വൎഗ്ഗത്തിലേക്കു കരേറിയ ആത്മിക അവസ്ഥയിൽ തന്റെ സാക്ഷാൽ മാനുഷിക സ്വഭാവത്തെയാകുന്നു, താൻ ഏതു മാനുഷിക സ്വഭാവത്തിൽ കഷ്ടാനുഭവിച്ചുവൊ അതുതന്നെയാണ നാം അനുഭവിക്കുന്നതു എന്നു കാണിപ്പാൻ അതിനെ ശരീരവും രക്തവും എന്നു പേർ വിളിക്കുന്നു. ആത്മസ്ഥിതിയിൽ ആകകൊണ്ട സ്ഥലവും സമയവും അതിനെ തടുക്കുന്നില്ല.

ചൊ. ഒരു പട്ടക്കാരന്റെ ദുൎമ്മാൎഗ്ഗം അയാൾ കഴിക്കുന്ന ക്രൂദാശയെ ന്യൂനതപ്പെടുത്തുമൊ?

ഉ. നിശ്ചയമായിട്ടില്ല. ഒരു പട്ടക്കാരൻ എത്ര ദുൎമ്മാൎഗ്ഗിയായിരുന്നാലും അയാൾ കഴിക്കുന്ന ക്രൂദാശക്കു ഫലമില്ലാതെ വരുവാൻ പാടില്ല.

---